


# മലങ്കര സഭ

ഒക്ടോബർ 1997

## ആദരാഞ്ജലികൾ



മദർ തെരേസ
(1910 -'97)



ഡോ. ഫീലിപ്പോസ് മാർ
തെയോഫിലോസ് മെത്രാപ്പോലീത്താ
(1911-'97)

# എം.ഒ.സി പബ്ളിക്കേഷൻസ്

## ദേവലോകം – കോട്ടയം

### പരുമല പെരുനാളിന് എം. ഒ .സി. പബ്ളിക്കേഷൻ സിൻെറ പ്രത്യേക വില്പന കൗണ്ടർ

പരുമല പെരുനാളിനോടനുബന്ധിച്ച് മലങ്കര ഓർത്തഡോക്സ ചർച്ച് പബ്ളിക്കേഷൻസിൻെറ പ്രത്യേക വില്പന കൗണ്ടർ ഓർത്തഡോക്സ് സെമിനാരി ബുക്ക് ഷോപ്പിനോടുചേർന്ന് പള്ളിയുടെ പടിഞ്ഞാറ് വശത്ത് പ്രവർത്തിയ്ക്കുന്നതായിരിക്കും.

● എം. ഒ.സി പബ്ളിക്കേഷൻസിൻെറ എല്ലാ പ്രസിദ്ധീകരണങ്ങളും ബുക്ക് സ്റ്റാളിൽ നിന്നും ലഭിക്കുന്നതാണ്.

● ദൈവശാസ്ത്രപരവും, ചരിത്രപരവുമായ പുസ്തകങ്ങൾ കൂടാതെ കേരളത്തിലെ പ്രധാന പ്രസാധകരുടെ ആദ്ധ്യാത്മിക പ്രസിദ്ധീകരണങ്ങളും ലഭിക്കുന്നു.

● വിശ്വാസ സംബന്ധമായ ലഘുലേഖകൾ:- ശിശുസ്നാനം, പൗരോഹിത്യം, കാരിസ്മാറ്റിക് പ്രസ്ഥാനം, വാങ്ങിപ്പോയവർക്കുവേണ്ടിയുള്ള പ്രാർത്ഥന, ഉപവാസം ഇവ സൗജന്യമായി ബുക്ക്ഷോപ്പ് കൗണ്ടറിൽ നിന്നും ലഭിക്കുന്നതാണ്.

പുതിയ പുസ്തകങ്ങൾ പരുമല പെരുനാൾ ദിവസം പ്രകാശനം ചെയ്യുന്നു.

1. കൃപയുടെ നീർച്ചാലുകൾ:- പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ.
   (വിശുദ്ധ കൂദാശകളെക്കുറിച്ചുള്ള ദൈവശാസ്ത്ര വിശദീകരണങ്ങൾ.)
2. വി. പൗലോസിൻെറ പ്രാർത്ഥനകൾ :- റവ. ഫാ. റ്റി. ജെ ജോഷ്വാ (പരിഷ്കരിച്ച പതിപ്പ്)
3. ബാർ എബ്രായ്യുടെ നർമ്മോക്തികൾ :- റവ. ഫാ. ഡോ. ബേബി വറുഗീസ്
   (ബാർ എബ്രായയുടെ ജീവചരിത്രം, അദ്ദേഹത്തിൻെറ നർമ്മോക്തികൾ തുളുമ്പുന്ന വിജ്ഞാന ശകലങ്ങൾ)
4. ദൈവത്തെ അറിയുക :- ഡോ. കെ.എം. തരകൻ
   (ത്രിയേക ദൈവത്തെപ്പറ്റിയുള്ള ഓർത്തഡോക്സ് ദർശനം)

ഈ പുസ്തകങ്ങളും പ്രകാശനശേഷം കൗണ്ടറിൽ നിന്നും ലഭിക്കുന്നതാണ്.

### *എം. ഒ. സി. പബ്ളിക്കേഷൻസിൻെറ പ്രസിദ്ധീകരണങ്ങളിൽ ചിലത്*

#### ആരാധനസംബന്ധമായവ :-

1. വി. കുർബാനക്രമം (വലുത്) (പേജ് 370 വില: 30 രൂ.)
2. വി. കുർബാനക്രമം (ഡീലക്സ്) (പേജ് 370 വില: 50 രൂ.)
3. വി. കുർബാന തക്സാ (പേജ് 258 വില: 95 രൂ.)
4. ശ്ഹീമാ നമസ്കാരം (മലയാളം)
5. നിത്യപ്രാർത്ഥന ക്രമം (പേജ് 65 വില: 8 രൂ.)
6. പ്രാർത്ഥന ക്രമം (പേജ് 552 വില: 45 രൂ.)
7. കുടുംബാരാധനക്രമം (പേജ് 50 വില: 6 രൂ.)
8. സന്ദർഭോചിത പ്രാർത്ഥനകൾ (പേജ് 211 വില: 15 രൂ.)
9. വൈദികരുടെ ശവസംസ്കാര ശുശ്രൂഷക്രമം (കഹനൈത്താ) (പേജ് 312 വില: 40 രൂ.)
10. ശവസംസ്കാര ശുശ്രൂഷക്രമം (പേജ് 176 വില: 30 രൂ.)
11. വി. വേദവായനക്കുറിപ്പ് (പേജ് 102 വില: 16 രൂ.)
12. നോമ്പിലെ നമസ്കാരം (പദ്യം) (പേജ് 218 വില: 15 രൂ.)
13. വലിയനോമ്പിലെയും മൂന്നു നോമ്പിലെയും നമസ്കാരക്രമം (ഗദ്യം)
14. നോമ്പിലെ കുടുംബാരാധനക്രമം (പേജ് 94 വില: 7 രൂ.)
15. കഷ്ടാനുഭവ ആഴ്ചയിലെ നമസ്കാരക്രമം (ദുഃഖവെള്ളിയാഴ്ച ശുശ്രൂഷകൾ ചേർന്നത്) (പേജ് 403 വില: 40 രൂ.)
16. കഷ്ടാനുഭവ ആഴ്ചയിലെ നമസ്കാരക്രമം (ഗദ്യം)
17. ശുശ്രൂഷ സംവിധാന സഹായി
18. ദുഃഖവെള്ളിയാഴ്ച നമസ്കാരം (പേജ് 85 വില: 7 രൂ.)
19. പ്രുമിയോനുകൾ (മൂന്നു നോമ്പിലെയും നാല്പതു നോമ്പിലെയും) (പേജ് 200 വില: 25 രൂ.)
20. കഷ്ടാനുഭവാഴ്ചയിലെ പ്രുമിയോൻ
21. ആണ്ടുതക്സാ (പേജ് 470 വില: 60 രൂ.)
22. കൂദാശക്രമങ്ങൾ (പേജ് 180 വില: 30 രൂ.)
23. കൂദാശക്രമങ്ങളും ആനീദായും (ഗീതങ്ങൾ മാത്രം) (പേജ് 94 വില: 10 രൂ.)
24. പെരുനാൾ ശുശ്രൂഷക്രമങ്ങൾ (ഗീതങ്ങൾ മാത്രം) (പേജ് 128 വില: 15 രൂ.)
25. വിവാഹകൂദാശ (ഗീതങ്ങൾ മാത്രം) (പേജ് 16 വില: 2 രൂ.)
26. പ. പരുമലതിരുമേനിയുടെ പെരുനാൾ (പെങ്കീസാ) നമസ്കാരം (പേജ് 90 വില: 5 രൂ.)
27. സുറിയാനി സംഗീതം By ഫാ.എം. പി. ജോർജ് (പേജ് 120 വില: 20 രൂ.)

#### ചരിത്രപുസ്തകങ്ങളും മറ്റുള്ളവയും :-

28. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ- ഒരു പഠനം (പേജ് 180 വില: 20 രൂ.)
29. തിരുവചനദീപ്തി By ഫാ. ടി. ജെ. ജോഷ്വ (പേജ് 235 വില: 35 രൂ.)
30. അന്നാമ്മയും പാസ്റ്ററും By ഫാ. ഗീവർഗീസ് അഞ്ചൽ (പേജ് 263 വില: 35 രൂ.)
31. ഓർത്തഡോക്സ് പഠനങ്ങൾ By ഡോ. കെ. എം. തരകൻ (പേജ് 135 വില: 15 രൂ.)
32. ഓർത്തഡോക്സ് സഭയുടെ ആരാധനയും ആചാരാനുഷ്ഠാനങ്ങളും By അഭി. ജോസഫ് മാർ പക്കോമിയോസ് (പേജ് 92, വില 10 രൂ)
33. സുറിയാനി ഭാഷാപ്രവേശിക By മലങ്കര മല്പാൻ കോനാട്ട് എബ്രഹാം കത്തനാർ (പേജ് 261 വില: 30 രൂ.)
35. Truth Truimphs By Rev. Dr. V. C. Samuel (Page 155 Price Rs. 20)

# മലങ്കരസഭ

ദേവലോകം, കോട്ടയം – 686 038
ലക്കം : 10 പുസ്തകം : 52
ഒക്ടോബർ 1997



**PATRON SAINT**



Typesetting: ***EZEE SCAN PVT. LTD.***, *Ktm. Ph: 580708*

## എഡിറ്റോറിയൽ

# അധാർമ്മികമായ പണിമുടക്കുകളും നിരോധിക്കപ്പെടണം

– ഫാ. ഡോ. ജേക്കബ് കുര്യൻ

ബന്ദിൻെറ ബന്ദികളായിരുന്ന പൊതു ജനത്തിന് ആശ്വാസം നൽകുവാൻ ബഹു. കേരള ഹൈക്കോടതിക്കു സാധിച്ചു. ബന്ദ് മൗലികാവകാശമല്ലെന്നും മറിച്ച് ജനങ്ങളുടെ മൗലികാവകാശങ്ങളുടെ നിഷേധമാണെന്നും പ്രഖ്യാപിച്ചുകൊണ്ട് ബന്ദ് നിരോധിച്ചത് ഏറ്റവും യുക്തമായി. ഇപ്പോഴിതാ പണിമുടക്കുകളുടെ പ്രളയം! പണിചെയ്യുവാൻ അവകാശമുണ്ടെങ്കിൽ പണിമുടക്കുവാനും അവകാശമുണ്ടെന്നും, അത് ഗാന്ധിജിയുടെ മാതൃക പിൻപറ്റിയാണെന്നും വാദിച്ചേക്കാം. പണിമുടക്കുന്നതു മൂലം ബഹുഭൂരിപക്ഷംസാധാരണ ജനങ്ങളുടെ എത്രയെത്ര അവകാശങ്ങളാണ് നിഷേധിക്കപ്പെടുന്നത്! പണിമുടക്കിന് മുമ്പ് നിർബ്ബന്ധമായി പാലിക്കേണ്ട ഒരു മിനിമം നടപടിക്രമം എങ്കിലും വ്യക്തമാക്കേണ്ടതല്ലേ? ഗാന്ധിജി പഠിപ്പുമുടക്കിനും നിയമനിഷേധത്തിനും ആഹ്വാനം ചെയ്തിട്ടുണ്ടെങ്കിൽ അതിൻെറ ലക്ഷ്യവും, ആ നടപടിയ്ക്കുപിന്നിൽ പാലിച്ചിട്ടുള്ള മര്യാദയും എന്തായിരുന്നുവെന്നു കൂടി അന്വേഷിച്ചിരുന്നുവെങ്കിൽ!

ഇന്നത്തെ പണിമുടക്കുകളിൽ പലതും അധാർമ്മികമാണ്. യൂണിയൻ നേതാക്കളും അധികാരകേന്ദ്രങ്ങളും തമ്മിൽ നടത്തുന്ന ഒത്തുകളികളും രഹസ്യധാരണകളും പല പണിമുടക്കുകളുടെയും പിന്നാമ്പുറക്കഥകളാണ്. ബസുടമസ്ഥസംഘം പ്രതിനിധികളും, തൊഴിലാളിയൂണിയൻ പ്രതിനിധികളും തമ്മിൽ വാശിയേറിയ വിലപേശൽ നടന്നതിനെക്കുറിച്ച് പറഞ്ഞുകേട്ട പലകഥകളുമുണ്ട്. പണിമുടക്ക് മൂലം, നേട്ടം കൊയ്ത മറ്റു വാഹനങ്ങളുടെ ദല്ലാളന്മാർ ഉൾപ്പെട്ട കഥകൾ. യാത്രാക്കൂലി വർദ്ധിപ്പിക്കുവാൻ അധികാരികളും ആത്മാർത്ഥമായി ആഗ്രഹിക്കുമ്പോൾ, ജനത്തിൻെറ കണ്ണിൽ മണ്ണിടാൻ കുറേദിവസം പണിമുടക്ക് എന്ന മറ അനിവാര്യമാകുന്ന പതിവുനാടകം കളിച്ചേപറ്റൂ!

## ഇതളുകൾ





## THOUGHT FOR THE MONTH

" പ്രാർത്ഥന എന്നത് ശൈശവത്തിലെ ഉത്സാഹവും യൗവ്വനത്തിലെ ആശ്രയവും വാർദ്ധക്യത്തിലെ സമാധാനവുമാകുന്നു."

- പ. പരുമല തിരുമേനി

എറ്റവും കൂടിയ സാക്ഷരതയുടെ ലക്ഷണം ഏറ്റവും കൂടുതൽ പണിമുടക്കായി പരിണമിച്ചിരിക്കുന്നു. ഒന്ന് ചോദിച്ചുകൊള്ളട്ടെ, പണിമുടക്കിന് മുമ്പ് പാലിക്കേണ്ട ഒരു നടപടിക്രമം ഉണ്ടാകേണ്ടതല്ലേ? പണിമുടക്ക് നോട്ടീസ് കൊടുത്താൽ ബന്ധപ്പെട്ട അധികാരികൾ എടുക്കേണ്ട നടപടികൾ, ചർച്ചകൾ പരാജയപ്പെട്ടുവെന്ന് വരുത്തിത്തീർക്കുന്ന സമീപനങ്ങളെ ചെറുക്കുവാനുള്ള പരിപാടികൾ, ഇങ്ങനെയെന്തെന്തു കാര്യങ്ങൾ അതിലുൾപ്പെടണം. ഇതൊന്നും പാലിക്കാതെ നടത്തുന്ന പണിമുടക്ക് അധാർമ്മികമാണ്. നിരോധിക്കപ്പെടണം. ജീവിക്കാനുള്ള അവകാശം എങ്കിലും സാമാന്യജനത്തിന് നിഷേധിക്കപ്പെടാതിരുന്നെങ്കിൽ. പണിമുടക്കുന്നതിൽ കൂടിയും ജീവിക്കുവാനുള്ള അവകാശം തന്നെയാണ് ഉറപ്പാക്കുന്നതെന്നും, സാമാന്യജനത്തിലുൾപ്പെടുന്നവർ തന്നെയാണ് പണിമുടക്കുന്നവരെന്നും ഉള്ള അർദ്ധസത്യത്തെക്കാൾ, എത്രയോ വലിയ സത്യമാണ് പല പണിമുടക്കുകളും ഒഴിവാക്കാമായിരുന്നുവെന്നത്.

●

### പ്രത്യേക ശ്രദ്ധയ്ക്ക്

'മലങ്കരസഭ' മാസികയുടെ ഓഫീസ് പരുമല പെരുനാളിനോടനുബന്ധിച്ച് നവംബർ 1, 2, 3 (ശനി, ഞായർ, തിങ്കൾ) തീയതികളിൽ പതിവുപോലെ പള്ളിയുടെ മുൻവശം പ്രവർത്തിക്കുന്നതായിരിക്കും. മാസികയുടെ പുതിയ വരിക്കാരാകുന്നതിനും, നിലവിലുള്ള വരിക്കാർക്ക് വരിസംഖ്യയും കുടിശിഖയും അടച്ച് രസീതു വാങ്ങുന്നതിനും ഇവിടെ സൗകര്യമുണ്ടായിരിക്കും. കൂടാതെ മാസികയിൽ വൈവാഹിക പരസ്യങ്ങൾ, ചരമ ഫോട്ടോകൾ, ഉപകാര സ്മരണ ബ്ലോക്കുകൾ എന്നിവ പ്രസിദ്ധപ്പെടുത്തുന്നതിനുള്ള ഓർഡറും ഇവിടെ സ്വീകരിക്കുന്നതുമാണ്.

എല്ലാ വരിക്കാർക്കും കുടിശിഖ സംബന്ധിച്ച നോട്ടീസു ഇവിടെനിന്നും അയച്ചിട്ടുണ്ട്. പണം അടയ്ക്കാൻ വരുമ്പോൾ ആ നോട്ടീസോ രജിസ്റ്റർ നമ്പരോ കൊണ്ടുവരേണ്ടതാണ്.

'മലങ്കര സഭ' സുവർണ ജൂബിലി പ്രമാണിച്ചും പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായ്ക്ക് ആദരാഞ്ജലികളർപ്പിച്ചുകൊണ്ടും പ്രസിദ്ധപ്പെടുത്തിയ 'മലങ്കര സഭ സുവർണജൂബിലി സ്മരണിക' യുടെ കോപ്പികൾ പരുമലയിലെ ഓഫീസിൽനിന്നും ലഭ്യമാണ്.

മാനേജർ

ധ്യാനപംക്തി

# സുവിശേഷ കിരണങ്ങൾ

യാക്കോബ് മാർ ഐറേനിയോസ്

## സ്ലീബായുടെ ശേഷം അഞ്ചാം ഞായർ

(ഒക്ടോബർ 19) വി. മത്തായി 23: 1–12

ന്യായപ്രമാണ സംരക്ഷകരും വിധാതാക്കളുമായി ചമഞ്ഞിരുന്ന പരീശൻമാരുടെയും വേദപണ്ഡിതൻമാരുടെയും മേലുള്ള വിധിപ്രസ്താവനകളാണ് ഇന്നത്തെ പാഠഭാഗം. വേദോപദേഷ്ടാക്കളും, വഴികാട്ടികളും ഗുരുക്കൻമാരുമാകുന്നവർ എക്കാലവും ആത്മവിമർശനപരമായി പരിചിന്തനം ചെയ്യേണ്ട സംഗതിയാണിത്. അവരുടെ അധികാരവും, ആധികാരികതയും ചോദ്യംചെയ്യാനാവാത്തതാണ്; കാരണംഅവർമോശയുടെപിൻതുടർച്ചക്കാരായിരുന്ന്ന്യായപ്രമാണത്തെവ്യാഖ്യാനിക്കുന്നവരാണ്. ജനങ്ങൾ വഴി തെറ്റിപ്പോകാതെ, നേർവഴി ഉപദേശിക്കുന്നവരാണവർ. ഏറ്റവും ഉചിതവും ഉത്തമവുമായ നിലയിൽ അവർ പഠിക്കുകയും ഉപദേശിക്കുകയുംചെയ്യുന്നവയ്ക്ക് അവർ തന്നെ ദൃഷ്ടാന്തമായിരിക്കേണ്ടതാണ്. ദൃഷ്ടാന്തങ്ങൾ കൂടാതെ അഭ്യസനം ഫലപ്രദമാകുന്നില്ല.

ശാസ്ത്രി–പരീശൻമാർ നിയമങ്ങളും ചട്ടങ്ങളും പിഴകളുമായി ഭാരമുള്ള ചുമടുകൾ സാധാരണക്കാരുടെ മേൽ കെട്ടിവെയ്ക്കുന്നു. പക്ഷേ അവയൊന്നും തങ്ങൾക്കു ബാധകമല്ല എന്നാണ് ആ പണ്ഡിതൻമാരുടെ ഭാവം. ഇത്തരം നേതൃസ്ഥാനികളെ കൊണ്ട് അവർക്കു തന്നെയുമോ മറ്റാർക്കെങ്കിലുമോ പ്രയോജനമൊന്നുമുണ്ടാകുന്നില്ല.

1.ഒന്നാമത് നേതൃത്വനിരയിലുള്ളവർ സുഖദുഃഖത്തിലും കഷ്ടപ്പാടിലുമെല്ലാം സാമാന്യജനസമുദായത്തോട് താദാത്മ്യം പ്രാപിച്ചിരിക്കണം. കഷ്ടകാലത്ത് അപ്രത്യക്ഷരാകുകയും സുഭിക്ഷകാലത്ത് വിളവെടുക്കാൻ മാത്രം പ്രത്യക്ഷമാവുകയും ചെയ്യുന്ന യജമാനൻമാർ ശത്രുക്കളാണ്, മിത്രങ്ങളല്ല.

2 നേതൃത്വം പേറുന്നവർ മനസ്സലിവുള്ളരായിരിക്കണം. അനുയായികൾ ഭാരം പേറി കഷ്ടപ്പെടുമ്പോൾ ആ ഭാരം ലഘൂകരിച്ചുകൊടുക്കാൻ ''മുകളിലുള്ളവർക്കു'' ചുമതലയുണ്ട്.

3. സ്വന്തം പ്രൗഢിയും കഴിവുകളും ബോധപൂർവ്വം പ്രദർശിപ്പിക്കാൻ ശ്രമിക്കുന്ന നേതാവ് സ്വാർത്ഥനാണ്. ആത്മാർത്ഥതയുള്ളവനല്ല. അയാൾ ശരിയായ നേതാവുമല്ല. പ്രശംസ –അതും അകാരണമായത്–കേട്ട് മതിമയങ്ങി ആഹ്ലാദിക്കുന്നതും നേതാവിന് ഭൂഷണമല്ല.

വീണ്ടും കർത്താവ് അരുളിച്ചെയ്യുന്നു.

4.നിങ്ങളുടെ ഗുരുവും മാർഗ്ഗദർശിയും ക്രിസ്തുവാണ്. അവനിൽ നിന്നും കണ്ടും കേട്ടും പഠിക്കണം. അജ്ഞത മാറ്റി വിജ്ഞാനത്തിന്റെ വെളിച്ചം ലഭ്യമാക്കിത്തരാൻ ദൈവത്തിനു കഴിയും.

5. .നിങ്ങളെല്ലാവരും സഹോദരങ്ങളാണ്. ദൈവമുമ്പാകെ ''വലിപ്പച്ചെറുപ്പങ്ങൾക്കും'' ''നിമ്നോന്നതങ്ങൾക്കും'' സ്ഥാനമില്ല. പന്തിരുവരോടുംകൂടെയാണ് ഈ വാക്കുകൾ പറഞ്ഞത്. അവർ സമൻമാരാണ്! അവരുടെ പിൻഗാമികൾത്തന്നെ പന്തിരുവരിൽ ചിലരെ വലുതാക്കാനും ചിലരെ ചെറുതാക്കാനും ശ്രമിക്കുന്നത് എത്ര അപഹാസ്യം

6 നിങ്ങളുടെ പിതാവ് ദൈവവും നിങ്ങളുടെ നേതാവ് ക്രിസ്തുവുമാണ്. ഈ രണ്ടു പദവികളുടെ മാഹാത്മ്യവും അർത്ഥവ്യാപതിയും നാം ഗ്രഹിക്കുന്നിണ്ടോ? എങ്കിൽ ആരും സ്വയമേവ വലുതാക്കാനോ, വലിപ്പം നടിക്കാനോ ശ്രമി ക്കുകയില്ല. തന്നത്താൻ വിനയപ്പെടുന്നവനത്രേ യഥാർത്ഥത്തിൽ ശ്രേഷ്ഠൻ. എങ്കിലും ഇതു പറയാൻ എത്ര എളുപ്പം!

## സ്ലീബായുടെ ശേഷം ആറാം ഞായർ

(ഒക്ടോബർ 26) വി.ലൂക്കോസ് 18:18–27

ധനികനോടു ലോഹ്യം പറയാനും, അയാളുടെ കൂട്ടാളിയായി കാണപ്പെടാനും അധികം പേർക്കും താല്പര്യമാണ്. ധനികനും സമൂഹത്തിൽ ''മാന്യനും'' തങ്ങളോട് സംസാരിക്കുകയും ഇടപെടുകയും ചെയ്യുന്നത് ഇഷ്ടപ്പെടാത്തവർ ചുരുങ്ങും. അവരെ കാണുമ്പോൾ തന്നെ മുഖം തെളിയും; അവർക്കു വേണ്ടി എത്ര സമയം വേണമെങ്കിലും ചെലവിടാനും തയ്യാർ.

അപ്പോൾ ധനാഢ്യതയും വലിപ്പവുമാണോ എല്ലാറ്റിനും മാനദണ്ഡം ?

1 പ്രശംസ കേൾക്കാൻ സുഖകരമായിരിക്കാം. പക്ഷെ അത് പ്രത്യേകാൽ ഒരു പ്രയോജനവും വരുത്തുന്നില്ല. പ്രശംസ ഇഷ്ടപ്പെടുന്നവരെ പുകഴ്ത്തി കാര്യം നേടാനും പറ്റിയേക്കും.അത്തരം പെങ്ങച്ചക്കാർ യഥാർത്ഥത്തിൽ വലിയവരാകണമെന്നില്ല. സാക്ഷാൽ 'വലിയവർ' പ്രശംസാവാക്കുകളോട് വലിയ താല്പര്യം കാട്ടാറില്ല. പുകഴ്ച പറയാൻ വരുന്നവരെ അവർ ചിലപ്പോൾ വാക്കുകൊണ്ടും നോട്ടം കൊണ്ടും 'സ്കാൻ' ചെയത്തെന്നും വരും.

''നല്ലവനായ ഗുരുവേ!'' കേൾക്കാൻ ഇമ്പകരമായ വാക്കുകൾ. പക്ഷെ യേശു പ്രതിവചിച്ചു: വാക്കുകൾ പ്രയോഗിക്കുന്നതു സൂക്ഷിച്ചു വേണം. ദൈവം മാത്രമേ നന്മയ്ക്കും പുകഴ്ചയ്ക്കും അർഹനായിട്ടുള്ളൂ. നിത്യ ജീവൻെറ പാത തേടിവന്നവനെ യേശു താനും പ്രശംസിച്ചിരുന്നങ്കിൽ! - ഒരു പക്ഷേ അയാൾ അതു തന്നെ പ്രതീക്ഷിച്ചു കാണും.

2. ന്യായപ്രമാണം പഠിച്ചിട്ടുള്ളവർ അതിൽ അജ്ഞത പ്രകടിപ്പിക്കുന്നതു ശരിയല്ല. പ്രമാണങ്ങൾ നിനക്കറിയാമല്ലോ എന്ന് യേശു അവനെ ഓർമ്മിപ്പിക്കുന്നു. ചെറുപ്പം മുതൽ തന്നെ ന്യായപ്രമാണകല്പനകളെ പ്രമാണി ക്കുന്നയാൾ യേശുവിൽ നിന്നും ശ്ലാഘന വാക്കു കളാണ് പ്രതീക്ഷിച്ചത്.

3. പക്ഷെ കർത്താവ് അവന് മറ്റൊരു വാതിൽ തുറന്നു കാട്ടുന്നു. അവൻ യഥാർത്ഥത്തിൽശ്ലാഘിക്കപ്പെടണമെങ്കിൽഇനി അവശേഷിക്കുന്ന ഒരു കുറവു പരിഹരിക്കണം.എല്ലാം വിട്ടുകളഞ്ഞിട്ട് യേശുവിനെ അനുഗമിക്കുക. അവൻ അതിനു തയ്യാറായിരുന്നില്ല. ഈ രംഗം എവിടെയെല്ലാം ആവർത്തിക്കപ്പെടുന്നു? എത്ര ആനുകാലികമാണീ വാക്കുകൾ!

സർവ്വവും പരിത്യജിച്ച് പൂർണ്ണതയുടെ പാത സ്വീകരിക്കാൻ ഇന്ന് അധികം പേരില്ല. എല്ലാവർക്കും നല്ലവരായി കാണപ്പെടണം; സേവനരംഗങ്ങളിൽ പ്രവർത്തിക്കാൻ പലർക്കും താല്പര്യമാണ്. പക്ഷെ സർവ്വവും നാഥന് സമർപ്പിക്കാൻ അവർക്കു മനസ്സില്ല. തങ്ങളുടെ മക്കളുടെ ഭാവി ഇങ്ങനെ ഒരു ''അനിശ്ചിതത്വത്തി''ലേക്കു വലിച്ചെറിയാൻ മാതാപിതാക്കൾക്കും മനസ്സുവരുന്നില്ല, പ്രത്യേകിച്ചും മക്കളുടെ എണ്ണം പരിമിതമായ ഇക്കാലത്ത്, ശ്രദ്ധിക്കൂ! യേശു മൊഴിയുന്നു. ''നിനക്കു ഒരു കുറവുണ്ട്...''

''ആത്മീയാനുഭവ''മണ്ഡലത്തിലും ഇതു പ്രസക്തമാണ്. കുറെ കൂട്ടായ്മയും, പാട്ടും, സാക്ഷ്യം പറച്ചിലും ''നല്ല ജീവിതവു''മായാൽ എല്ലാവരാലും 'നല്ലവരാ'യിക്കഴിഞ്ഞു; ഇനി ഞങ്ങൾക്ക് എന്താ വേണ്ടിയിരിക്കുന്നത് എന്നൊരു ഭാവം ചില കൂട്ടങ്ങളിലൊക്കെ കാണുന്നില്ലേ? ഒട്ടകം സൂചിക്കുഴയിലൂടെ പകരുന്ന ദൃഷ്ടാന്തം ഇവിടെ തെളിയുന്നു. '' ഇല്ലായ്മയിലും ഞെരുക്കത്തിലും'' ഈ സംതൃപ്തിയുടെ ആത്മാവേശം വളരുന്നില്ല. സകലവും വിട്ടുകളഞ്ഞ് മശിഹായ്ക്കുവേണ്ടി ഇറങ്ങിത്തിരിക്കേണ്ട ആവശ്യം വന്നാൽ ഇവർ വിമുഖരാകുന്നു. ഞങ്ങൾക്ക് കുറവൊന്നുമില്ല എന്നാണവരുടെ ഭാവം!

4. മനുഷ്യന് അസാദ്ധ്യമായത് ദൈവത്തിനു സാദ്ധ്യമാണ്. ഈ വാക്യം ആർക്കും ധൈര്യം തരുന്നതാണ്. ധനവാനോടുള്ള സംഭാഷണത്തിൻെറ പശ്ചാത്തലത്തിൽ ചിന്തിക്കുമ്പോൾ മറ്റൊരു മാനം തെളിഞ്ഞുവരുന്നു. ദൈവത്തോടുള്ള സമത്വവും സ്വർഗ്ഗവാസവും കൈവടിഞ്ഞ് മുള്ളും പാറക്കരയും നിറഞ്ഞ ഈ ഭൂമിയിലേക്ക് അവതരിച്ചതല്ലേ പരമമായപരിത്യാഗം? ദൈവത്തിന് അതും സാദ്ധ്യമാകുന്നു.

ധനത്തെയും സമ്പത്തിനെയും പറ്റി ഒരു വീണ്ടുവിചാരത്തിന് സമയമായെന്നു തോന്നുന്നില്ലേ?

## കൂദോശ് ഈത്തോ ഞായർ

(നവംബർ 2) വി. മത്തായി 16:13-23

എല്ലാറ്റിൻെറയും സമാരംഭം ശുദ്ധീകരണത്തോടെ ആകണമല്ലോ സൃഷ്ടിയുടെ ആരംഭത്തിൽ ദൈവം സൃഷ്ടികളെയും ശാബതുനാളിനെയും അനുഗ്രഹിക്കുന്നു. അപ്രകാരം സഭാവത്സരത്തിൻെറ സമാരംഭം ശുദ്ധീകരണചിന്തകളോടുകൂടെ ആവണം. സഭയുടെ വിശ്രുതവിശുദ്ധനായ പരുമലതിരുമേനിയുടെ ഓർമ്മ (പുകഴ്ച)പ്പെരുനാളും ഇവിടെ ഒത്തുവരുന്നു. ഈ പരിശുദ്ധൻെറ സാന്നിദ്ധ്യവും മദ്ധ്യസ്ഥതയും വർഷം മുഴുവനും നമ്മോടും സഭയോടുമൊപ്പം ഉണ്ടായിരിക്കട്ടെ.

1. യേശുവിനെ കർത്താവ് എന്ന് ഏറ്റുപറയുന്നതോടെയാണ് വിശ്വാസജീവിതം ആരംഭിക്കുന്നത്. ദൈവാത്മപ്രേരണയാൽ മാത്രമേ അങ്ങനെ ഏറ്റുപറയാനാവൂ''എൻെറ കർത്താവും എൻെറ ദൈവവുമേ'' എന്ന മലങ്കരസഭാസ്ഥാപകൻെറ തങ്കവചസ്സുകൾ നിരന്തരമായി നമ്മുടെ അധരങ്ങളിലുണ്ടാവണം.

യേശുവിനെപ്പറ്റി ജനങ്ങൾ എന്തുപറയുന്നു എന്ന് പറയാനാണ് ശിഷ്യന്മാരോട് ആവശ്യപ്പെടുന്നത്. അവർ അതും അറിയണം; മാത്രമല്ല അവരുടേതായി ഒരു ഉത്തരം കണ്ടുപിടിക്കുകയും

വേണം.ജനങ്ങളുടെ അന്തർഗതം ഗ്രഹിച്ചിട്ടു വേണം അവർക്ക് ശരിയായ ജ്ഞാനം ഉപദേശിച്ചുകൊടുക്കുവാൻ. വല്ലവരും പറഞ്ഞതു കേട്ടു പറയുകയല്ല, അവരുടെ സ്വന്തമായ വിശ്വാസത്തിന് ഉറപ്പും വേണം, പാറപോലെ

2. ഈ സംഭാഷണരംഗത്ത് പത്രോസ് രണ്ടു തവണ സംസാരിക്കുന്നുണ്ട്. ഒന്നാമത് വിശുദ്ധാത്മ നിശ്വസിതമായി, പിതാവാം ദൈവത്തിൽ നിന്ന് ലഭിച്ച പരിജ്ഞാനത്താൽ. രണ്ടാമത്, മണ്ണിനോടുബന്ധപ്പെട്ട, സ്വാർത്ഥപരമായ മനുഷ്യബുദ്ധിയാൽ പ്രേരിതനായി.

ആദ്യത്തെ മറുപടി യേശുവിന്റെ ദൈവത്വത്തെസ്പർശിച്ചുള്ള വിശ്വാസപ്രഖ്യാപനമാണ്. ദൈവം വെളിപ്പെടുത്തിക്കൊടുത്തു ആ രഹസ്യത്തിനായി ശീമോൻ ശ്ലാഘിക്കപ്പെടുന്നു. ആ വിശ്വാസം ഉറപ്പുള്ളതാണെന്ന സാക്ഷ്യവും. അതേ വിശ്വാസത്തിൽ ചേരുന്നവരെല്ലാം ശീമോനെപ്പോലെ പാറകൾ തന്നെ. "കെട്ടാനും അഴിക്കാനു"മുള്ള അധികാരം പന്തിരുവർക്ക് പൊതുവായി നൽകിയതാണ്; ഒരാൾക്ക് മാത്രമല്ല. അതുപോലെതന്നെയാണ് സ്വർഗ്ഗരാജ്യത്തിന്റെ താക്കോലുകളും. ക്രിസ്തു എന്ന അടിസ്ഥാന ശിലയിന്മേലാണ് ജീവനുള്ള കല്ലുകളായി മറ്റു കല്ലുകൾ ചേർത്ത് സഭയായി പണിയപ്പെടുന്നത്. മരിച്ച് ഇല്ലാതായിപ്പോകുന്ന വ്യവസ്ഥിതിയ്ക്ക് അതീതമാണ് അത്. മരണത്തിന് അതിന്മേൽ അധികാരമില്ല.

ശീമോന്റെ രണ്ടാമത്തെ പ്രസ്താവന കേവലം മാനുഷീകമാണ്. അതിനുകിട്ടിയത് ശ്ലാഘനമല്ല; ശാസനയാണ്. "സാത്താനേ, നീ എന്റെ പിന്നിൽ പോകൂ" ദൈവീകരഹസ്യങ്ങൾ ദൈവികമല്ലാത്ത രീതിയിൽ കൈകാര്യം ചെയ്താലുണ്ടാകുന്ന അപകടമാണ് ഇവിടെ കാണുന്നത്. പീഢയും മരണവും വേണ്ട; സുഖവും വിജയവും മാത്രം മതി എന്ന 'ആത്മീകത" ആത്മീകതയല്ല; ഉണർവ്വുമല്ല. പത്രോസിനെ സഭയുടെ അടിസ്ഥാനമാക്കിയെന്നും, അദ്ദേഹത്തിനു മാത്രം താക്കോൽ കിട്ടിയെന്നുമുള്ള തെറ്റായ റോമൻ ചിന്താഗതി പുലർത്തുന്നവർ അദ്ദേഹം "സാത്താനേ" എന്നു വിളിക്കപ്പെട്ടതിനെപ്പറ്റി മിണ്ടാറില്ല.!

പത്രോസ് പിശാചായിപ്പോയി എന്നല്ല ഇതിന്റെയർത്ഥം യേശുവിന്റെ രക്ഷണ്യമായ പീഢാനുഭവവും മരണവും മനുഷ്യരക്ഷയ്ക്ക് എത്രയും അത്യന്താപേക്ഷിതമാകയാൽ അതിനുതടസ്സം വരുത്തുവാൻ ശ്രമിക്കുന്നത് പിശാചാണെന്നേ അതിനർത്ഥമുള്ളൂ.

ക്രൂദോശ് ഈത്തോ ഞായർ നമുക്ക് ശുദ്ധീകരണത്തിന്റെയും യേശുവിന്റെ പീഢാനുഭവത്തിൽ പങ്കാളികളാകുന്നതിന്റെയും തന്നോടുള്ള കടപ്പാടുകൾ പ്രകടിപ്പിക്കുന്നതിന്റേതുമാകട്ടെ.

## ഹൂദോസ് ഈത്തോ ഞായർ

(നവംബർ 9) വി. യോഹ. 10:22-38

സമർപ്പണഞായറാണിത്. സഭാനാഥന്റെ മുമ്പിൽ സഭവിനയപൂർവ്വം സ്വയം ബലിയായി, കാഴ്ചയായി സമർപ്പിക്കപ്പെടുന്ന ദിനം! ഈ വിശിഷ്ടതിരുനാൾ കുറെപ്പേർക്ക് ദൈവശുശ്രൂഷയ്ക്കും സേവനത്തിനും പ്രേരണയരുളുന്ന ദിനമായിരുന്നെങ്കിൽ!

1. കൂദോശ് ഈത്തോനാളിൽ യേശു തന്നെ ദൈവപുത്രനായി അറിഞ്ഞാദരിക്കുന്നവരുടെ മദ്ധ്യത്തിൽ കാണപ്പെടുന്നു. ഹൂദോസ് ഈത്തോ ഞായറിലെ പാഠഭാഗം വിഭിന്നമാണ് തന്നെ തള്ളിക്കളയുകയും കല്ലെറിഞ്ഞുകൊല്ലാൻ ശ്രമിക്കുന്നവരുടെയും മദ്ധ്യത്തിൽ അവിടുന്നു കാണപ്പെടുന്നു. അവിടുന്നു ദൈവപുത്രനായ മശിഹായാകുന്നു എന്ന സത്യത്തോടുള്ള രണ്ട് വ്യത്യസ്ത പ്രതികരണങ്ങളുടെ രംഗങ്ങളാണിവ.

2. 'നീ മശിഹായാണെങ്കിൽ ഞങ്ങളോട് വ്യക്തമായി പറയുക' എന്ന ആവശ്യം ആത്മാർത്ഥതയുള്ളതായിരുന്നില്ല എന്ന് അനന്തരസംഭാഷണങ്ങളും നടപടികളും വെളിപ്പെടുത്തുന്നുണ്ട്. മശിഹാ അല്ല എന്ന് യേശു പറയില്ല; മശിഹാ ആണെന്നുപറഞ്ഞാൽ അവൻ ദൈവദൂഷണം പറഞ്ഞു എന്ന് ആരോപിക്കാം. ഇത്തരം ഒരു മുൻവിധിയോടെയാണ് ചോദ്യകർത്താക്കളുടെ വരവ്. യേശുവിനെ അംഗീകരിക്കില്ല എന്ന് അവർ തീരുമാനിച്ചുകഴിഞ്ഞു എന്നുസാരം. തീരുമാനം ചെയ്തശേഷം ഒരു വിഭാഗമാളുകൾ ചർച്ചകൾക്കുവരുന്നു എന്നത് പല സമ്മേളനങ്ങളിലും കോലാഹലത്തിനു വഴി വയ്ക്കാറില്ലേ?

3. പിതാവ് തന്നെ അയച്ചതാണെന്നും, "ഞാനും പിതാവും ഒന്നാകുന്നു" എന്നും യേശു വ്യക്തമായി പറഞ്ഞു. പക്ഷെ ചോദ്യകർത്താക്കൾക്ക് ഈ മറുപടിയൊന്നുമല്ല വേണ്ടത് .അവരുടെ മനസ്സിലെ മറുപടി തന്നെ വേണം! യേശുവിനെ കാണുന്നവർ അവൻ ഒരു പാവപ്പെട്ട സാധാരണക്കാരനാണെന്നേ ധരിക്കൂ. പുറജാതി ദേവതകളുടെ ബാഹ്യപ്രകടനങ്ങളൊന്നും താൻ കാണിക്കുന്നില്ല, എന്നാൽ തന്റെ പ്രവൃത്തികളെ വിവേചിച്ച് മനസ്സിലാക്കുന്നവൻ, താൻ മശിഹാ തന്നെ എന്ന് ഏറ്റുപറയും എന്നാണ് യേശു കല്പിക്കുന്നത്. പിതാവ് ഏല്പിച്ചു വിട്ട

പ്രവൃത്തികൾ മാത്രമാണ് അവിടുന്നു പൂർത്തിയാക്കുന്നത്.

4. നല്ല പ്രവൃത്തികൾ ചെയ്യുന്നവരെ കല്ലെറിയുന്ന ലോകം! സത്യം പറഞ്ഞാലും ഉപദ്രവം! "നീ നിന്നെത്തന്നെ ദൈവമാക്കുന്നു" ഇതാണ് ഒരു പരാതി. യേശു പൊതുജനമദ്ധ്യത്തിൽ ശക്തി പ്രകടനം നടത്തി അവരെ അന്ധാളിപ്പിക്കാനോ, പരസ്യമായി ഒരടയാളം കാട്ടി അവരെക്കൊണ്ടു വിശ്വസിപ്പിക്കാനോ ഒന്നും തുനിയുന്നില്ല. അത്തരമാളുകളെയാണ് അവർക്കു വേണ്ടിയതും. അത്ഭുതങ്ങളും അടയാളങ്ങളും ആൾക്കൂട്ടവും ദൈവത്തിന്റെ പേരിൽ സുഖജീവിതവും! ശാന്തഗംഭീരനായി, തന്റെ പിതാവിന്റെ നിയോഗം നിവർത്തിക്കുന്ന യേശു എവിടെ നില്ക്കുന്നു? "യൗസേപ്പിന്റെ പുത്രനായ 'മരപ്പണിക്കാരൻ' എന്തു പ്രവർത്തിച്ചാലും അവനെ മശിഹാ എന്ന് അംഗീകരിക്കില്ലെന്നു വാശിപിടിക്കുന്ന ജനം എവിടെ നിൽക്കുന്നു?

സഭയുടെ പ്രതിഷ്ഠാദിനം അത്ഭുതങ്ങളും "ആദ്യനൂറ്റാണ്ടിലെ അനുഭവങ്ങളും" അതിശയങ്ങളും തേടിപ്പോകലല്ല. മറിച്ച് നിർമ്മലമനസ്സോടെ തന്നെത്തന്നെ ദൈവതൃക്കരങ്ങളിൽ ഭരമേല്പിക്കുന്നതാണ് എന്ന് എന്നു നാം തിരിച്ചറിയും?

### സ്കറിയായോടുള്ള അറിയിപ്പിന്റെ ഞായർ

(നവംബർ 16) വി. ലൂക്കോസ് 1:5-25

പുരോഹിത കുടുംബങ്ങളിൽനിന്നുള്ള സഖറിയായും എലിസബത്തും; രണ്ടാളും വാർദ്ധക്യത്തിലെത്തിയവർ.. ദൈവദൃഷ്ടിയിൽ അവർ നല്ലവരും ധാർമ്മികരും, ന്യായപ്രമാണം ആചരിക്കുന്നവരുമായിരുന്നു. അവർക്കു സന്താനങ്ങളില്ല.. നല്ലവരായി ജീവിച്ചിട്ട് "ശേഷക്രിയ" ചെയ്യാൻ സന്താനമില്ലാതെ കഥാവശേഷരാകേണ്ടവരോ ഇവർ?

1. അവിടെ ഒരു വാതിൽ തുറന്നു വരുന്നു. മനുഷ്യന് അസാദ്ധ്യമായത് ദൈവത്തിന് സാദ്ധ്യമാകുന്നു. സ്കറിയായുടെ ധൂപാർപ്പണ പ്രാർത്ഥനയാണ് സംഭവങ്ങളുടെ ഗതിമാറ്റിയത് .ധൂപമർപ്പിച്ചുകൊണ്ടുള്ള പ്രാർത്ഥന സഭയുടെ - പഴയനിയമസഭയുടെയും പുതിയ നിയമസഭയുടെയും - ഉദാത്തമായ ആരാധനാരൂപമാണ്; പരിമളത്തോടുകൂടിയ പ്രാർത്ഥന!

2. സഖറിയായും എലിസബത്തും ദൈവമുമ്പാകെനീതിയുള്ളവരായി ജീവിച്ചു. അവർക്കു ലഭിക്കാൻ പോകുന്ന മകൻ ദൈവദൃഷ്ടിയിൽ മഹാനുമായി! ഇവിടെ ഒരു പ്രാർത്ഥനാസന്തതി പിറക്കുന്നു. വാർദ്ധക്യത്തിലെ "അപ്രായോഗികത" ഇവിടെ വഴി മാറി മാതൃഗർഭം മുതലെ പരിശുദ്ധാത്മാവുകൊണ്ടുനിറഞ്ഞവൻ വ്രതസ്ഥനാണ്. "ഒന്നേയുള്ളൂ", അതുകൊണ്ട് അവനെ സന്യാസിയാക്കാൻ പറ്റില്ല" എന്ന ഇന്നത്തെ മാതാപിതാക്കളെപ്പോലെ സഖറിയാ ശാഠ്യം പിടിക്കുന്നില്ല എന്നതും ശ്രദ്ധേയമാണ്.

3. ദൈവദൃഷ്ടിയിൽ മഹാനായ യോഹന്നാൻ അനുരഞ്ജനത്തിന്റെ പ്രവാചകനും കർത്താവിനു മുന്നോടിയുമാണ്. അവൻ കുടുംബബന്ധങ്ങളിൽ അകന്നുപോയ ഇഴകളെ അടുപ്പിക്കും. അനുസരണംകെട്ടവരെ നീതിയുടെ വഴിയിലേക്കു തിരിക്കും. അങ്ങനെ ഹൃദയങ്ങളെ ഒരുക്കി കർത്താവിനു സഞ്ചരിക്കാൻ പാത തെളിച്ച് സുഗമമാക്കും. അവന്റെ വാക്കുകൾ ശക്തമായിരിക്കും. ഏലിയാവിന്റെ തീഷ്ണതയാണവന്.

ഇങ്ങനെ "പ്രാർത്ഥനസന്താനങ്ങളും ദൈവദൃഷ്ടിയിൽ വലിയവരും വ്രതജീവിതം വരിക്കുന്നവരു"മായ മക്കൾ വേണമെന്നാഗ്രഹിക്കുന്ന മാതാപിതാക്കൾ സഭയിലുണ്ടാവുമോ?

4. എന്നിട്ടും സഖറിയായ്ക്കു സംശയം ബാക്കി. മോശയെപ്പോലെ കുറെ അടയാളങ്ങൾ കണ്ടിട്ടായാൽ (വടി സർപ്പമായതുപോലെ) വിശ്വസിക്കാൻ എളുപ്പമായി? "ഇത് ഞാൻ ഏതിനാലറിയും?" ചോദ്യം അസ്ഥാനത്തായിപ്പോയി ദൈവനിയോഗം വിശ്വസിക്കയും വിശ്വസിക്കണമെന്ന് ഉപദേശിക്കയും ചെയ്യേണ്ടയാൾ തന്നെ അവിശ്വസിക്കുകയോ ? പക്ഷെ അതുകൊണ്ടൊന്നും ദൈവനിശ്ചയം നടക്കാതെ പോകില്ല; അവിശ്വാസി ശിക്ഷിക്കപ്പെടുമെന്നുമാത്രം "മിണ്ടാതിരുന്ന് ഞാൻ ദൈവമെന്നറിഞ്ഞുകൊൾക" എന്നൊരു ശിക്ഷ. ഇവിടെ ശിക്ഷയും ഒരനുഗ്രഹമായി മാറുന്നു.

5. മൗനകാലത്ത് വിനയപൂർവ്വം പ്രാർത്ഥിക്കാൻ കൂടുതൽ സാവകാശം ലഭിച്ചു. "മൗനമായിരുന്നു പ്രാർത്ഥിക്കാനാവില്ല, ശബ്ദഘോഷം തന്നെ വേണം, ചലനങ്ങളും അംഗവിക്ഷേപങ്ങളും വേണ"മെന്നു ശഠിക്കുന്നവർക്ക് ഇത് കൂടുതൽ ആവശ്യം! സ്കറിയായ്ക്ക് ഒമ്പതുമാസം കാത്തിരിപ്പിന്റെയും അനുതാപത്തിന്റെയും പ്രാർത്ഥനയുടേയും ദിനങ്ങളായിരുന്നു. ആ മാലാഖ ഒന്നുകൂടെ പ്രത്യക്ഷനായിരുന്നെങ്കിൽ, മാപ്പുചോദിക്കാമെന്ന് അദ്ദേഹം ചിന്തിച്ചുകാണും. ഉത്തമമായ വിശ്വാസം ഒരിക്കലും നിബന്ധനയോടു കൂടിയതല്ല.

6. സ്കറിയാ പതിവിലധികം സമയം ദേവാലയത്തിൽ ചിലവിട്ടു. പക്ഷെ അതൊരു നഷ്ടമായിരുന്നില്ല. "നിന്റെ ആലയത്തിൽ കഴിക്കുന്ന ഒരു ദിവസം വേറെ ആയിരം ദിവസങ്ങളേക്കാൾ ഉത്തമം".

●

# കൗൺസലറുടെ പംക്തി

ഫാ. ഒ. തോമസ്

*ചോദ്യം: എനിക്ക് 9 വയസ്സുള്ള ഒരു മകനും, 6 വയസ്സുള്ള ഒരു മകളും ഉണ്ട്. ഭർത്താവ് വിദേശത്താകയാൽ കുഞ്ഞുങ്ങളെ വളർത്താനുള്ള ചുമതല പൂർണ്ണമായും എനിക്കാണ്. കുഞ്ഞുങ്ങളോട് വിവേചനം കാണിക്കരുത് എന്ന പ്രമാണം പാലിച്ചുകൊണ്ടുതന്നെയാണ് ഞാൻ അവരെ വളർത്തുന്നത്. എന്നാൽ മക്കൾക്കു രണ്ടുപേർക്കും അതു ബോദ്ധ്യമാകുന്നില്ല. മകനോടാണ് സ്നേഹമെന്ന് മകളും മകളോടാണ് സ്നേഹമെന്ന് മകനും മാറിമാറി പറയുന്നു. എനിക്ക് അതിൽ വളരെ വിഷമമുണ്ട്. അവരുടെ മനോഭാവം മാറ്റിയെടുക്കാൻ ഞാൻ എന്തുചെയ്യണമെന്ന് ഒരു ഉപദേശം ലഭിച്ചാൽ നന്നായിരുന്നു.*

മിസ്സിസ് എസ്. കൊട്ടാരക്കര

ഉത്തരം: മിക്ക കുടുംബങ്ങളിലും മക്കളുടെ സംഖ്യ രണ്ട് എന്ന് പരിമിതപ്പെടുത്തിയതോടെ ആരോടാണ് മാതാപിതാക്കൾക്ക് കൂടുതൽ സ്നേഹം എന്ന് സൂക്ഷ്മമായി വിശകലനം ചെയ്യുന്ന പ്രവണത കുട്ടികളിൽ വർദ്ധിച്ചുവരുന്നുണ്ട്. അതിനിടയിൽ പഠിത്തത്തിലോ, സൗന്ദര്യത്തിലോ, നിറത്തിലോ, സ്വഭാവത്തിലോ ഉള്ള അന്തരംമൂലം അറിയാതെ ഒരാളോട് കൂടുതൽ സ്നേഹം കാണിക്കുന്ന രീതി മാതാപിതാക്കളിലും ഉണ്ടാകാറുണ്ട്. ഇസഹാക്കിൻെറയും റിബേക്കയുടെയും മക്കളോടുള്ള പക്ഷപാതപരമായ സ്നേഹത്തിൽനിന്നും ഈ പ്രവണതയുടെ അപകടത്തെയാണല്ലോ തുറന്നുകാട്ടിയത്. ആൺകുട്ടികളോട് കൂടുതൽ താല്പര്യം കാണിച്ചിരുന്ന പഴയ പ്രവണത ഇപ്പോൾ പൊതുവെ മാറി വരുന്നുണ്ട്. ഏതായാലും വിവേചനം കാണിക്കാതെ വളർത്തുവാൻ ശ്രദ്ധിക്കുന്നു എന്നത് ശ്ലാഘനീയം. എന്നാൽ മക്കൾക്ക് അതിനെ ഉൾക്കൊള്ളുവാൻ കഴിയാത്ത സാഹചര്യത്തിൽ പെരുമാറ്റങ്ങളെ താഴെ പറയുന്ന വിധത്തിൽ ഒന്നുകൂടി വിലയിരുത്തുന്നത് നന്നായിരിക്കും.

1.ബുദ്ധിപരമായി വിവേചനം പാടില്ല എന്ന് നിങ്ങൾക്ക് ബോദ്ധ്യമുണ്ടെങ്കിലും, വൈകാരിക പ്രകടനങ്ങളിൽ അന്തരം വന്നുകൂടിയിട്ടുണ്ടോ എന്ന് പരിശോധിക്കണം. നമ്മുടെ ബുദ്ധിയുടെ നിലവാരവും വൈകാരികപ്രകടനവും എപ്പോഴും ഒരേദിശയിൽ പോകണമെന്നില്ല.

2.നമ്മുടെ സംസ്കാരത്തിൽ ആൺകുട്ടിയേയും പെൺകുട്ടിയേയും വളർത്തുന്നതിൽ ചില കാര്യങ്ങളിൽ നാം വ്യത്യസ്തത ഇപ്പോഴും വെച്ചുപുലർത്തുന്നുണ്ട്. ഉദാഹരണമായി പറഞ്ഞാൽ വീടിനുപുറത്തുപോയി കളിക്കാനും കൂട്ടുകൂടുവാനും ആൺകുട്ടികൾക്കു കൊടുക്കുന്ന സ്വാതന്ത്ര്യം നാം പെൺകുട്ടികൾക്ക് നൽകാറില്ലല്ലോ? ഇങ്ങനെ മകൻ/മകൾ എന്ന നിലയിൽ അനിവാര്യമായി നിലനിർത്തേണ്ടിവരുന്ന വ്യത്യാസങ്ങളെ വിവേചനങ്ങളായി കുട്ടികൾ മനസ്സിലാക്കുന്നുണ്ടോ എന്ന് ശ്രദ്ധിക്കണം.

3. കുട്ടികളുമായി ഈ വിഷയത്തെപ്പറ്റി തുറന്നു സംസാരിക്കണം. ഏതെല്ലാം വിധത്തിൽ അവർക്ക് വിവേചനം അനുഭവപ്പെടുന്നുണ്ട് എന്ന് അവരെ ഒരുമിച്ച് ഇരുത്തി ചോദിക്കുന്നത് നന്നായിരിക്കും. ചിലപ്പോൾ അവർ തമ്മിൽ ഏതെങ്കിലുംവിധത്തിൽ പരസ്പരമാത്സര്യമുണ്ടെങ്കിൽ അതിനെ മറച്ചുവെയ്ക്കുവാൻ ഈ ആരോപണം ഉന്നയിക്കുന്നതായിരിക്കും.അതിനാൽ നിങ്ങൾ മൂന്നുപേരും കൂടി തുറന്ന് ഈ വിഷയത്തെക്കുറിച്ച് ചർച്ചചെയ്യുകയും തെറ്റിദ്ധാരണകൾ ഉള്ളത് നീക്കിക്കൊടുക്കുകയും ചെയ്യണം.

4. മറ്റൊരു സാദ്ധ്യത പിതാവ് കൂടെയില്ലാത്തതിനാൽ അമ്മയുടെ സ്നേഹം പൂർണ്ണമായി പിടിച്ചുപറ്റുവാൻ അവർ ആഗ്രഹിക്കുന്നതുകൊണ്ടായിരിക്കും. സ്വാർത്ഥത മനുഷ്യൻെറ ജന്മസഹജമായ വാസനയാണല്ലോ. അമ്മയുടെ സ്നേഹം പൂർണ്ണമായും തനിക്കുതന്നെ കിട്ടാതെ വരുമ്പോൾ എന്നെ സ്നേഹിക്കുന്നില്ല എന്നു പരാതിപ്പെടുകയും അതുവഴി കൂടുതൽ സ്നേഹം പിടിച്ചുപറ്റുവാൻ ആഗ്രഹിക്കുകയും ചെയ്യും. ഇത് ഒരു Psychological Game (മാനസികമായ കളി) ആകാനും സാദ്ധ്യതയുണ്ട്. അങ്ങനെയെങ്കിൽ അത് അവരെ പറഞ്ഞ് ബോദ്ധ്യപ്പെടുത്തുകയല്ലാതെ, അവരുടെ താളത്തിനു തുള്ളിക്കൊണ്ട് കൂടുതൽ സ്നേഹപ്രകടനം നടത്താൻ ശ്രമിക്കയുമരുത്.

മുകളിൽ പറഞ്ഞ സാദ്ധ്യതകൾ വല്ലതും നിങ്ങളുടെ മക്കളുമായുള്ള ബന്ധത്തിൽ സാംഗത്യമുള്ളതാണോ എന്നു പരിശോധിക്കുക. ഇതിൻെറ വെളിച്ചത്തിൽ വിവേചനം കൂടാതെ പെരുമാറുവാൻ നിങ്ങൾക്കു സാധിക്കുന്നു എന്ന ഉത്തമ ബോദ്ധ്യം നിങ്ങൾക്ക് ഉണ്ടെങ്കിൽ കുഞ്ഞുങ്ങളുടെ ആരോപണത്തെ അത്ര ഗൗരവമായി കണക്കിലെടുക്കേണ്ടതില്ല. സമനില പാലിക്കുന്ന ഉറച്ച വ്യക്തിത്വമാണ് നിങ്ങളുടേതെങ്കിൽ അല്പം കഴിയുമ്പോഴെങ്കിലും കുഞ്ഞുങ്ങൾ യാഥാർത്ഥ്യം മനസ്സിലാക്കി അംഗീകരിക്കാൻ തയ്യാറാകും. മനസ്സിനെ സ്വസ്ഥമാക്കി അതുവരെ ക്ഷമയോടെ കാത്തിരിക്കുക. തെറ്റായ ധാരണകൾ ആർക്കും പ്രത്യേകിച്ച് മക്കൾക്കും ഉണ്ടാകാതിരിപ്പാൻ പ്രത്യേകം ദൈവകൃപയ്ക്കായി പ്രാർത്ഥിക്കുകയും ചെയ്യുക.

# MY VISIT TO THADAGOM

Sanjay Kumbazha

I must declare that one should be blessed to get an opportunity to visit, the 'garden of peace' or Thadagom Ashram, Coimbatore. May I call it the 'Eden on Earth'.

I am yet to learn about Papa and Mama Walsh, but from the limited knowledge I gained so far; I have begun to understand him and his intentions he had as a true Christian. In fact, he was blessed with the ministry of the Word, the healing ministry and exorcism. He had disciplined himself by the guidelines laid down by Christ. The simple faith he had in God over-ruled the limitations he had, as a man. Of course, his style of living did not gain earthly riches for him, but left behind a ray of hope for the afflicted and sorrowful, for the homeless and the doubt-stricken.

I learned that Papa Walsh condemned luxurious life and no wonder, he wished to be buried like a lay man. For a man of his calibre and rank to choose such an end throws light on one of his divine principles - self denial. Mama Walsh needs equivalent admiration for having accepted her husband's life style; staying by his side to the very end.

## An apt couple-Indeed, made for each other

When the end came, it was in fact, the beginning. Their restructured grave lying side by side on the northern side of the chapel, stand for simplicity and sacrifice. Kings have ruled the earth and have with time perished into oblivion, but at Thadagam, a remote village, lie the remains of people who lived their lives and did not just exist. They have etched their names in the hearts of many which neither age nor time will dare to erode for years to come. I feel exalted to have had the opportunity to step on the soil, once tread upon by one of the greatest, people humanity has seen. My salutations to Papa & Mama.

## My days at C. S. Ashram:

First of all, it was very heartening to experience the resonance with which the inmates of the ashram live with the principles and ideals of Papa Bishop Pekenham-Walsh. The benevolent and warm-hearted gestures of the Acharya and children on my introduction to them itself spelt the truth of universal love and brotherhood. Though I was meeting them for the first time I began to feel one among them from the very first hour. May God bless them.

The prayers are itself a healing process. Especially the early virgin dawn gets packed with energy and vitality after the morning prayers. Moreover the prayers are so well chartered in the time -table that the day couldn't begin without them and the evening prayers help drain all the stripes of the day. Till date I had a habit of morning coffee which I knew was an addition but the dining habit denied me of this habit and now I don't think I will need them anymore.

The dining system is so well organised that it stands apart from the usual system. The greatest achievement, may I call it, is that there are neither guests nor hosts. Nobody serves and there is nobody to clean the leftovers, other than one self, still everything is complete in half an hour. I find it very unique when I compare it to our modern day living.

When I begin to think of the inmates, how could I miss to start with the simple Rev. Fr. K.V. Yacob, the Acharya. The man of its authority and responsibility and his down-to-earth attitude makes him respectful in the sense, the stands well with his responsibility and rises upto the occasion. I was a witness to one such occasion.

".... one evening two tots in the Balabhavan refused to accept responsibility

for a blunder for which one of them was obviously responsible. After repeated enquiry both of them refuted the charge, as it is quite normal for children to become adament, when put in light corners either thrashing both of them or surrendering to their stubbornness would pose grave results. But our Achen used a simple tactic. He removed two toffees and offered it. to both of them and made it clear that, he wouldn't punish the offender by stick but would present them the sweets. He didn't have to repeat the statement when one of them shook his head accepting his folly with his eyes glued on the sweets. No sooner did he accept the sweets than he felt disgusted on being cornered. The poor guy felt the prick and his eyes grew red. Achen gave him a pat on the back and asked him not to repeat it and made a very valuable statement: "I will never punish you for your mistakes but here on I will be expecting from you the habit of accepting your mistakes to me. A liar has no place here". Papa Walsh's idealism was upheld here.

The elderly sisters, their will to work at their age be it - house-keeping, gardening orkitchen chores. They do it with pride, with the true satisfaction that they are doing it for their very own ones, which is very much absent in any institution or organisation of this kind. The local saying - what is home without children? is true. What's an ashram without children? The children are the life of the ashram. Those innocent 'displaced' children have been rightly placed in life and will surely grow up to be rightful citizens of the society and the nation at large.

During my brief stay, I couldn't interact much with the brothers and elder members of the ashram. When they come to prayer they are all united, standing together in prayer one and all around them. Unity in Diversity. A couple of sisters have been with C.S. Ashram for more than half a century. They, too stand witness to the great renaissance which put a land mark on the map of the Orthodox Church outside Kerala.

The uniqueness of the constitution is that by discouraging interaction between the opposite sex, the very frame work has curbed the weaker moments of human nature; thereby channelising maximum concentration towards spiritual and social activities. This is by itself a laudable achievement, as it has countered the greatest drawback, when we ask for co-existance of like-minded people of the opposite sex under one roof. A novel achievement indeed.

I had an oppurtinity to visit the Bishop Walsh Memorial (B.W.M) Hospital too. A hospital of this stature should have been long called for. Better late than never. Its upto the community and the Orthodox Church to come forward and develop the same, not only into a well - equipped first-aid centre but also a multi-speciality treatment block; supported by volunteers with multi-linguistic sense and creative capabilities rather than paid employees. Experienced and retired administrators and officials of health deptt: could come forward to help the community; thereby not only contributing their bit for this noble endeavour, but also retiring from their busy and hazzle-rich urban life. And moreover as the hospital lies adjacent, to the ashram the patients undergoing treatment can join the ashramites during the prayers to build up their confidence and help spiritual - therapy do its course.

Though Spiritual - therapy is 'the' remedy for todays' self-inflicted diseases man still keeps his confidence looked on to allopathic treatments . The C. S. Ashram could stand an example to Papa Walsh's healing ministry as a specialtiy. ●

## For Favours Received





Thomas V. Jacob & Family
Muland

 ബൈബിൾ പഠനം 

**വി. മത്തായി: 24, 25 അദ്ധ്യായം**

1) യറുശലേം ദേവാലയത്തിന്റെ നാശത്തെക്കുറിച്ച് കർത്താവ് പറയുന്നത് എവിടെ?. എന്തു പറഞ്ഞു?

2).......... പെരുകുന്നതുകൊണ്ട് അനേ കരുടെ ......... തണുത്തുപോകും. എന്നാൽ അവസാനത്തോളം............. രക്ഷിക്കപ്പെടും

3) 'ശൂന്യമാക്കുന്ന മ്ലേച്ഛത' എന്ന് 24:15 വാക്യത്തിൽപറയുന്നത് എന്തിനെക്കുറിച്ചാണ്?

4) ക്രിസ്തുവിന്റെ പുനരാഗമനകാലത്തെ യാതനകളും ഭീകരതകളും ആരുടെ നിമിത്തമാണ് ചുരുങ്ങിക്കിട്ടുന്നത്?

5) ദൈവവചനത്തിന്റെ നിത്യതയെ സൂചിപ്പിക്കുന്ന വാക്യം എഴുതുക?

6) "നിങ്ങൾ ഉണർന്നിരിപ്പിൻ" എന്ന് കർത്താവ് പറയുന്നത് എന്തു ഉദ്ദേശ്യത്തോടെയാണ്?

7) വിശ്വസ്തനും ബുദ്ധിമാനും ആയ ദാസൻ ആരാണ്? അവനുള്ള പ്രതിഫലം എന്ത്?

8) ക്രിസ്തുവിന്റെ പുനരാഗമനം വൈകുന്നു എന്ന് ആദിമസഭ ചിന്തിക്കാനുള്ള കാരണം 10 കന്യകമാരുടെ ഉപമയിൽഎവിടെ പറയുന്നു.

9) യഹൂദന്മാരുടെ വിവാഹം എപ്പോഴാണ് നടക്കുന്നത്?

10) 10 കന്യകമാരുടെ ഉപമയിൽ നിന്നുള്ള പ്രധാനപാഠം എന്താണ്?

11) ഈ ഉപമയിൽ നിന്നുള്ള 5 ആത്മീയസന്ദേശങ്ങൾ എഴുതുക.

12) താലന്തുകളുടെ ഉപമയിൽനിന്നു നമുക്കു പഠിക്കുവാനുള്ള പാഠങ്ങൾ എന്ത്?

13) മനുഷ്യപുത്രൻ തേജസ്സിന്റെ സിംഹാസനത്തിൽ ഇരുന്നു നടത്തുന്ന അധികാരങ്ങൾ എന്തെല്ലാം?

14) വലത്തുഭാഗത്തുള്ളവർ ആരിലൂടെയാണ് ക്രിസ്തുവിനെ ശുശ്രൂഷിച്ചത്? ഒറ്റവാചകത്തിൽ ഉത്തരമെഴുതുക.

**ഓഗസ്റ്റ് ലക്കം എല്ലാ ഉത്തരവും ശരിയായവർ**

1. Moly Mathew, Naranganam West.
2. Sr. Elizabeath, St. Paul's Convent, Puthupadi.
3. Sabu George, George Villa, Kadammanitta.
4. Andamma Scaria, Parackal, Ponganthanam
5. Mrs. Annamma Mathai, Netaji Rd; Aluwa.
6. Biji Mathew, Nithin Clinical Lab Karnataka.
7. Shyni Daniel, Palanirappu
8. Anu Thankachan St. George O. S. C., Punalur

# ആർദ്രമായീസന്ധ്യയിൽ......

കവിത

ഡീ. ടി. എ. ഇടയാടി



തളർന്ന പകലുകളുടെ ഓർമ്മപറ്റി അൽപം നടക്കാ!
നക്ഷത്രശോഭയെ കണ്ണുകളിൽ സൂക്ഷിച്ച ഭാരത പുത്രി
പതിതലായങ്ങളിൽ കൂടുകൂട്ടിയ വെള്ളരിപ്രാവ്!
അവരുടെ കാൽപാടുകളിൽ പനിമഞ്ഞ് കുതിർന്നലിഞ്ഞു
ജീവിതത്തിന്റെ ഇരുൾവീണ വഴികളെ സ്നേഹിച്ച്
ശുഷ്കപത്രങ്ങളിലെ നിണം വറ്റിയ ചാലുകളെ
ത്രസിക്കുന്ന ഞരമ്പുകളാക്കിയവർ?
അവരുടെ കൈ വിരലുകളിൽ സ്വപ്നത്തിന്റെ
ബീജമായിരുന്നു.
അവ സ്പർശിച്ച എല്ലാം പുനർജനിയുടെ കേദാരങ്ങളിൽ
വിളഞ്ഞുപാകമായി
അവരുടെ ചുളിഞ്ഞ മുഖത്തെ പുഞ്ചിരി
ഗ്രീഷ്മ ഹൃദയങ്ങളിലുറപ്പൊട്ടി വസന്തമായ്...
അവരുടെ നീലക്കരയുള്ള സാരിതലപ്പിൽ
എന്റെ നെറുകയിലെ വേദനകൾ തടുത്തുകൂട്ടി....
അവരുടെ ആത്മാവൂതിയ തെക്കൻ കാറ്റിൽ
എന്റെ കണ്ണീർ വറ്റിയ മിഴികളിലശ്രുതുളുമ്പി....
ഈ വാഴ്‌വിന്റെയമൂർത്ത നിമിഷങ്ങളിൽ
ആർദ്രയായ് നീയെത്തുന്നതും കാത്ത്
ഒരിറ്റു കണ്ണീരുമായ്
കാതരമായ് ഞാനീ തളർന്ന സന്ധ്യയി
ലൊട്ടു നിൽക്കട്ടെ



# മസ്കറ്റ് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവക രജത ജൂബിലി ആഘോഷിക്കുന്നു

മസ്കറ്റ് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവക സ്ഥാപിതമായതിന്റെ 25 -ാം വാർഷികാഘോഷങ്ങളുടെ ഔപചാരികമായ ഉദ്ഘാടനം 1997 ജൂലൈ 29 -ാം തീയതി കോട്ടയം ഭദ്രാസനാധിപൻ ഗീവറുഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു. റൂവി പള്ളിയിൽ നടത്തപ്പെട്ട വർണ്ണശബളമായ സമ്മേളന ത്തിൽ ഇടവകവികാരി ഫാ. പി. റ്റി. തോമസ് അദ്ധ്യക്ഷത വഹിച്ചു. ഇടവകയുടെ പ്രഥമ സെക്രട്ടറിയും ഏറ്റവും പ്രായം കൂടുതലുള്ള ഇടവകാംഗവുമായ ശ്രീ. പി. സി. കോശി നൽകിയ കത്തിച്ച മെഴുകുതിരിയിൽ നിന്നും നിലവിളക്ക് കൊളുത്തിക്കൊണ്ട് മെത്രാപ്പോലീത്താ ഉദ്ഘാടനകർമ്മം നിർവ്വഹിച്ചു.

സമ്മേളനത്തിൽ ഒമാൻ മാർത്തോമ്മാ ഇടവക വികാരി റവ. സഖറിയാ വറുഗീസ് സെൻറ് മേരീസ് യാക്കോബായ പള്ളി ഇടവക വികാരി ഫാ. മാത്യു കാവുങ്കൽ, പ്രോട്ടസ്റ്റൻറ് ചർച്ച് കൗൺസിൽ ചെയർമാൻ ശ്രീ. നാഥൻ ആൻഡ്രൂസ് എന്നിവർ ആശംസാ പ്രസംഗങ്ങൾ നടത്തി. ഇടവകയുടെ ആരംഭചരിത്രവും പുരോഗമന പ്രവർത്തനങ്ങളും യോഗത്തിൽ ശ്രീ. ജോസ് കായംകുളം വിശദീകരിച്ചു. ഇടവകയിലെ യൂത്ത് ലീഗിന്റെ ആഭിമുഖ്യത്തിൽ ജൂബിലി സ്മാരകമായി തയ്യാറാക്കിയ പ. പരുമല തിരുമേനിയുടെ ചിത്രമുള്ള ക്ലോക്കുകളുടെ ആദ്യവില്പനയും അഭി: മെത്രാപ്പോലീത്താ സഭാമാനേജിംഗ് കമ്മറ്റി അംഗം ശ്രീ. ജോസഫ് കുഞ്ചാറ്റിലിനു നൽകിക്കൊണ്ട് നിർവഹിച്ചു. യോഗത്തിൽ ഇടവക ട്രസ്റ്റി ഡോ. റ്റി. കെ. ഫിലിപ്പ് സ്വാഗതം ആശംസിക്കുകയും സെക്രട്ടറി ശ്രീ.പി. സി. ചെറിയാൻ കൃതജ്ഞത പ്രകാശിപ്പിക്കുകയും ആശംസിക്കുകയും ചെയ്തു. സണ്ടേ സ്കൂൾ വിദ്യാർത്ഥികളുടെ സമൂഹഗാനങ്ങളും ആലപിക്കപ്പെട്ടു.

## ജൂബിലി കൺവെൻഷൻ

രജതജൂബിലി ആഘോഷങ്ങളോടനുബന്ധിച്ച് ഒരാഴ്ച നീണ്ടുനിന്ന Special Convention




രജതജൂബിലി ഉദ്ഘാടനവേദി

ന്റെ ഉദ്ഘാടനം ജൂലൈ 8-ന് അഭി. മെത്രാപ്പോലീത്താ നിർവ്വഹിച്ചു. പ്രത്യേകം തയ്യാറാക്കിയ പന്തലിൽ നടത്തപ്പെട്ട കൺവൻഷനിൽ റവ. ഡോ. ജേക്കബ് കുര്യൻ മുഖ്യപ്രസംഗകനായിരുന്നു

ഓഗസ്റ്റ് 15-ന് പ. കന്യകമറിയാമിന്റെ വാങ്ങിപ്പു പെരുനാൾ ആഘോഷപൂർവ്വം കൊണ്ടാടി. അന്ന് വി. കുർബ്ബാനയ്ക്കുശേഷം നേർച്ച വിളമ്പും, തുടർന്ന് ഏകദിന സമ്മേളനവും നടത്തപ്പെട്ടു. ഫാ. ഡോ. ജേക്കബ് കുര്യൻ കോൺഫ്രൻസിനു നേതൃത്വം നൽകി.

രജതജൂബിലിയുടെ സമാപന സമ്മേളനം, സോവനീർ പ്രകാശനം എന്നിവ പ. കാതോലിക്കാബാവാ തിരുമേനിയുടെ സാന്നിദ്ധ്യത്തിൽ വർഷാവസാനം നടത്തപ്പെടുന്നതാണ്.

## ഇടവകയുടെ പ്രാരംഭ ചരിത്രവും പ്രവർത്തനങ്ങളും

1972 ജൂൺ 30-ാം തീയതി അന്നത്തെ അബുദാബി (Abu Dhabi) ഇടവക വികാരി ആയിരുന്ന റവ. റ്റി. എ. ജേക്കബ് ആണ് ആദ്യമായി മസ്കറ്റിൽ ഓർത്തഡോക്സ് സഭയുടെ വി. കുർബാന അർപ്പിച്ചത്. തുടർന്ന് നാല്പതോളം സ്ഥാപകാംഗങ്ങൾ ചേർന്ന് പ. പരുമല മാർ ഗ്രീഗോറിയോസിന്റെ നാമത്തിൽ ഒരു ഇടവകയ്ക്ക് ആരംഭം കുറിച്ചു. ഒമാന്റെ ഭരണാധികാരി H. M. സുൽത്താൻ കാബൂസ് ബിൻ സെയ്ദിന്റെയും അദ്ദേഹത്തിന്റെ ഗവൺമെൻറിന്റേയും അനുഭാവപൂർവ്വമായ നയങ്ങൾ

കാരണം ഇടവക വളർന്ന് വലുതായി ഇന്ന് 1300 ൽ പരം Subscribing Members ഉം ഒമാൻെറ വിവിധ ഉൾനാടുകളിൽ 5000 – ൽ പരം മറ്റ് ഓർത്തഡോക്സ് സഭാംഗങ്ങളും ഈ ഇടവകയ്ക്കുണ്ട്. 1979 മുതൽ കൽക്കട്ടാ ഭദ്രാസനത്തിൻെറ ഭാഗമായി ഈ ഇടവക പ്രവർത്തിക്കുന്നു. യുവജന പ്രസ്ഥാനം, മർത്തമറിയം സമാജം, പ്രാർത്ഥനാ യോഗങ്ങൾ, 260 –ൽ പരം കുട്ടികളുള്ള സൺഡേസ്കൂൾ എന്നിവ ഇടവകയിൽ സജീവമായി പ്രവർത്തനം നടത്തുന്നുണ്ട്.

### ആരാധന

എല്ലാ വെള്ളിയാഴ്ചകളിലും റൂവി പ്രോട്ടസ്റ്റൻറ് പള്ളിയിലും ബുധനാഴ്ചകളിൽ ഗാലാ പ്രോട്ടസ്റ്റൻറ് പള്ളിയിലും ഞായറാഴ്ചകളിൽ വികാറേജിലുള്ള ചെറിയ ചാപ്പലിലും വി: കുർബ്ബാന അർപ്പിക്കുന്നുണ്ട്. ഒമാൻെറ (Oman) ഉൾപ്രദേശങ്ങളിലുള്ള സെൻററുകളിലും വി. കുർബ്ബാന നടത്തപ്പെടുന്നുണ്ട്.

### വികാരിമാർ

പ്രാരംഭകാലത്ത് ഫാ. റ്റി. എ. ജേക്കബ്, ഫാ. പി. എം. മാത്യു എന്നിവർ Non- Resident വികാരിമാരായി പ്രവർത്തിച്ചു. ഡിസംബർ 1974 ൽ സ്ഥിരം വികാരിയായി ചുമതലയേറ്റ ഫാ. സി. എം. ഫീലിപ്പോസിനെ തുടർന്ന് 1974 ഡിസംബറിൽ സ്ഥിരം റസിഡൻറ് വികാരിയായി നിയമിച്ചു. തുടർന്ന് 1977 ൽ സ്വന്തമായി പാഴ്സനേജ് പണികഴിപ്പിച്ചു. 1978 മുതൽ വെരി. റവ. എബ്രഹാം ഐപ്പ് മങ്ങാട്ട് കോറെപ്പിസ്കോപ്പാ, ഫാ. കെ. എം. വർഗീസ്, ഫാ. റ്റി. എം. ജോർജ്,, ഫാ. ഒ. തോമസ്, വെരി. റവ. ജോൺ പി. ജോൺ കോറെപ്പിസ്കോപ്പാ, ഫാ. പി. റ്റി. തോമസ് എന്നിവരും വികാരിമാരായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

### സഭയുടെ വികസന പ്രവർത്തനങ്ങൾ

1979 മുതൽ കൽക്കട്ടാ ഭദ്രാസനത്തിൻെറ വളർച്ചയ്ക്കും ഭിലായ് മിഷൻെറ പ്രവർത്തനങ്ങൾക്കും ഓർത്തഡോക്സ് സഭയുടെ വിവിധ പ്രസ്ഥാനങ്ങൾക്കും ഈ ഇടവക ഗണ്യമായ സംഭാവനകൾ ചെയ്തിട്ടുണ്ട് ഇടവക ധനസഹായം ചെയ്ത ചില പ്രധാന project- കൾ താഴെ ചേർക്കുന്നു.

1. Bhilai Mission Development Projects.
2. Muscat Hall at Catholicate Centre at Devalokam.
3. Printing Press for Bhilai Mission.
4. Gift of mini van for Theological seminary, Kottayam.
5. Rs. 15 Lakhs donation to New Orthodox Theological Seminary in North India.
6. Rs. 25 Lakhs donation to Mar Baselius Public School project of Orthodox Church at Kottayam.

Muscat Education fund, Marriage Aid Fund, Sick Aid and Emargency Medical Aid Fund, Famine Relief Fund മുതലായവ വഴി കേരളത്തിലും പുറത്തുമുള്ള അനേകർക്ക് ഇടവക ധനസഹായം നൽകിവരുന്നു. 1992 ൽ 20 –ാം വാർഷികത്തോടനുബന്ധിച്ച് ഭവനരഹിതർക്ക് 20 വീടുകൾ പണിതു നൽകി.

രജതജൂബിലി വർഷത്തിലും ഭവനദാന പദ്ധതിയും മറ്റ് ചാരിറ്റബിൾ പ്രവർത്തനങ്ങളും ആവിഷ്കരിച്ചിട്ടുണ്ട്.

### പുതിയ പള്ളി

ജൂബിലി വർഷത്തിൽ ഇടവകയെ സംബന്ധിച്ചിടത്തോളം ഏറ്റവും സന്തോഷകരമായ വസ്തുത ഈ ഇടവകയും ഒമാൻ മാർത്തോമ്മാ ഇടവകയും ചേർന്ന് ഒരു പള്ളി റൂവിയിൽ പണികഴിപ്പിക്കുന്നതിന് സ്ഥലം അനുവദിച്ചുതന്നു എന്നുള്ളതാണ്. ജൂബിലി വർഷത്തിൽ ദൈവ ത്തിൻെറ ഏറ്റവും വലിയ ദാനമായി ഈ പ്രോജക്ട് ഏറ്റെടുത്തുകൊണ്ട് പള്ളിപണി ഈ വർഷം തന്നെ ആരംഭിക്കുവാനുള്ള തീവ്ര പരിശ്രമം നടന്നുവരുന്നു.

## 7-ാം ചരമവാർഷികം

8-10-1997



### റവ. ഫാ. എൻ. ജെ. ശാമുവേൽ

ഈട്ടിമൂട്ടിൽ, വകയാർ, കോന്നി

"ആചാര്യേശാ മശിഹാ കുദാശകളർപ്പിച്ചോ
രീയാചാര്യന്നേകുക പുണ്യം നാഥാ സ്തോത്രം"

Inserted by

സന്തപ്ത കുടുംബാംഗങ്ങൾ



# സ്വാതന്ത്ര്യ സുവർണജൂബിലി



ഫാ. ജോസഫ് വെണ്ടറപ്പിള്ളി

'നീണ്ട സംവൽസരങ്ങൾക്കു മുമ്പ് വിധിയുമായി ഒരു കൂടിക്കാഴ്ചയ്ക്കു നാം സങ്കേതം കുറിച്ചിരുന്നു. ഇപ്പോൾ നാം പ്രതിജ്ഞ പാലിക്കേണ്ട സമയം വന്നു ചേർന്നിരിക്കുന്നു......... അർദ്ധരാത്രിയുടെ മണി മുഴങ്ങുമ്പോൾ, ലോകം ഉറങ്ങിക്കിടക്കുമ്പോൾ, ഇന്ത്യ ജീവിതത്തിലേക്കും ഉണർന്നെഴുന്നേൽക്കും. നാം പഴയതിൽ നിന്നു പുതിയതിലേക്കും, ചുവടുവയ്ക്കുകയും, ഒരു യുഗം അവസാനിക്കുകയും നെടുനാൾ അടിച്ചമർത്തപ്പെട്ട ഒരു രാഷ്ട്രത്തിന്റെ ആത്മാവ് ശബ്ദം കണ്ടെത്തുകയും ചെയ്യുന്ന ഒരു മുഹൂർത്തം വന്നുചേർന്നിരിക്കുന്നു. ചരിത്രത്തിൽ ഈ മുഹൂർത്തം ചുരുക്കമായേ വരാറുള്ളൂ.........'

*- ജവഹർലാൽ നെഹ്റു*
*ഇന്ത്യൻ ഭരണഘടനാ അസംബ്ലിയിൽ*
*ന്യൂഡൽഹി, ആഗസ്റ്റ് 14, 1947*

## സ്വാതന്ത്ര്യത്തിലേക്ക്

എവിടെയാണോ മനസ്സ് നിർഭയമായിരിക്കുന്നത് ശിരസ്സ് ഉയർന്നുതന്നെയിരിക്കുന്നത്, അറിവ് സ്വതന്ത്രമായിരിക്കുന്നത്, വാക്ക് സത്യത്തിന്റെ ആഴങ്ങളിൽ നിന്ന് വരുന്നത്, അക്ഷീണമായ പരിശ്രമം പൂർണതയിലേക്ക് കുതിക്കുന്നത്, വിവേകത്തിന്റെതെളിനീർ പ്രവാഹം ലക്ഷ്യം തെറ്റാതിരിക്കുന്നത്, മനസ്സ് എന്നും വികസിതമായ ചിന്തയിലേക്കും കർമ്മത്തിലേക്കും നയിക്കപ്പെടുന്നത് ആ സ്വാതന്ത്ര്യത്തിന്റെ തികവിലേക്ക് എന്റെ രാജ്യം ഉണരട്ടേ.........

*രവീന്ദ്രനാഥ ടാഗോർ*

## സ്വാതന്ത്ര്യസ്മരണ

പതിവുപോലെ സ്തുതിഗീതങ്ങൾ മാത്രം ആവർത്തിക്കാതെ ത്രിവർണ്ണപതാക ഉയർത്തുന്നതിലും താഴ്ത്തുന്നതിലും അവസാനിക്കാതെ ആ സംഭവത്തിന്റെ പോസ്റ്റ് മോർട്ടത്തിന് നമുക്ക് ധൈര്യപ്പെടാം. ശവദാഹത്തിനല്ല, പഠനത്തിന്. ആ രാത്രിക്ക് ഇരുട്ടിന്റെ കറുപ്പിന് പുറമേ രക്തത്തിന്റെ ചുവപ്പുമുണ്ടായിരുന്നു. അലങ്കാര ആലക്തിക വെളിച്ചത്തിന് അത് മറച്ചുവയ്ക്കാനായില്ല. അതൊരു പ്രസവമായിരുന്നു. സിസേറിയൻ. മാതാവ് മരിച്ചു. മക്കൾ രണ്ട്. ഇന്ത്യ, പാക്കിസ്ഥാൻ. ആ സിസേറിയന്റെ രക്തവാർച്ച വലുതായിരുന്നു. ഡൽഹിയിലെ വീഥിയിലും കൽക്കട്ടയിലെ തെരുവിലും അത് ഒഴുകി. അപ്പോൾ യൂണിയൻ ജാക്ക്-ബ്രിട്ടന്റെ പതാക താണിറങ്ങി. ഭാരതത്തിന്റെ ത്രിവർണ്ണപതാകയും പാക്കിസ്ഥാന്റെ പച്ചക്കൊടിയും പതുക്കെ ഉയർന്നു. പ്രസവത്തിന്റെയും കൂട്ടക്കൊലയുടെയും ശംഖുനാദം മുഴക്കിക്കൊണ്ട് ആചാരവെടികൾ അന്തരീക്ഷം പിളർന്നു. ഈ പ്രസവത്തിന് സൂതികർമ്മം വഹിച്ചത് സായിപ്പാണ്, മൗണ്ട് ബാറ്റൺ പ്രഭു. ആ പ്രസവമുറിയിൽ ഉണ്ടായിരുന്ന പഞ്ചപാണ്ഡവന്മാർക്കാർക്കും ഇതൊരു കത്തിപ്രയോഗത്തിലല്ലാതാക്കുവാൻ സാധിച്ചില്ല - ഗാന്ധിജി, ജിന്ന,നെഹ്റു, പട്ടേൽ, മൗണ്ട് ബാറ്റൺ. അരുതെന്നാജ്ഞാപിക്കാൻ യുധിഷ്ഠിരനുണ്ടായിരുന്നില്ല. സഹതാപം കാണിക്കുവാൻ സഹദേവനുമില്ലായിരുന്നു. ഇന്ന് ഓർമ്മകളൊക്കെ ഒത്തുചേരുമ്പോൾ ഒരു ചോദ്യം ഉയരുന്നു. കീറിമുറിക്കാതെ അതു പരിഹരിക്കാമായിരുന്നില്ലെ? വരവരച്ച് രക്തബന്ധത്തെ വേർതിരിച്ച് നിർത്താമോ ? ചത്തകുട്ടിയുടെ ജാതകം നോക്കുന്നതെന്തിനാണെന്ന് സാധാരണക്കാരൻ ചോദിക്കാമെങ്കിലും ചരിത്രത്തിന് അത് അപ്രസക്തമല്ല. ചരിത്രവിദ്യാർത്ഥി അന്വേഷിച്ചെന്ന് വരും. അവസാനവാക്ക് പറഞ്ഞത് ഇന്ത്യാക്കാരാരുമായിരുന്നില്ല. അവർ അതിന് മാപ്പുസാക്ഷികളായി മാറുകയായി. ജിന്ന ഉറച്ചുനിന്നു. പട്ടേൽ പതറിയില്ല. നെഹ്റു മാന്യനായി. ഗാന്ധിജി മൗനവ്രതത്തിലും. വൈസ്രോയി വിധിയെഴുതി. ഇന്ത്യ രണ്ടായി. ബ്രിട്ടന്റെ യൂണിയൻ ജാക്ക് രണ്ട് രാജ്യങ്ങളുടെയും പതാകയുടെ ഒരു കോണിലെങ്കിലും പതിച്ചിടുവാൻ വൈസ്രോയി അടവുകൾ പലതുമെടുത്തു. എന്നാൽ നെഹ്റുവും ജിന്നയും ശഠിച്ചുതന്നെ നിന്നു. സായിപ്പിന് തലകുനിക്കേണ്ടി വന്നു. യൂണിയൻ ജാക്ക് വന്നതുപോലെ തിരിച്ചുപോയി.

10 ലക്ഷം ജനങ്ങളുടെ ചുടുചോര ഭാരതാംബയുടെ മാറിലൂടെ ഒഴുകി. സ്വാതന്ത്ര്യത്തിന്റെ

❖ ജീവിതവിജയത്തിനും സൗഖ്യത്തിനും നന്ദി ❖

   

T. V. Varghese
Rtd. Deputy Director (Edn)

Kunjamma Varghese
Rtd. Income Tax Officer

Trichur

---

**I[st] Death Anniversary**



**KURIAN JACOB**
**(Chackochen)**
Ennacheril, Velloothuruthy
**(13-1-97)**

**6[th] Death Anniversary**



**K.A. KURIAKOSE**
(Kanankara Kunjunju)
**(15-9-97)**

**24[th] Death Anniversary**



**K.C. ABRAHAM**
(Kanankara Kunj)
**(24-11-97)**



**Inserted by:**
**GMON and Sorrowing Family Members Near & Far**

ഉറപ്പിനുള്ള സിമൻറിലൊഴിച്ചത് ഈ ചോരയായിരുന്നു. ലണ്ടനിൽ തിരിച്ചെത്തിയപ്പോൾ മൗണ്ട് ബാറ്റനോട് മനുഷ്യസ്നേഹികൾ ചോദിച്ചു: ഇത്രയേറെ രക്തം കൊടുക്കണമായിരുന്നോ എന്ന്. അദ്ദേഹത്തിൻെറ മറുപടി: കൊന്നതിനേക്കാൾ ഏറെപേരെ തൻെറകപ്പൽ വ്യൂഹം രണ്ടാം ലോകമഹായുദ്ധകാലത്ത് പട്ടിണി മരണത്തിൽ നിന്ന് രക്ഷിച്ചിട്ടുണ്ട് എന്നായിരുന്നു. എന്നാൽ ലാഹോറിൽ ചീന്തിയത്, പഞ്ചാബിൽ ഒഴുകിയത്, ജലന്ധറിൽ തളംകെട്ടിയത് സായിപ്പിൻെറ ചോരയല്ല. എൻെറ സഹോദരൻെറയാണ്. എൻെറ സഹോദരിയുടേതാണ്. അതുകൊണ്ട് പിറന്നാൾ സദ്യക്ക് ഇലയിടുന്നതിൻെറ കൂടെ ഞാൻ "മക്കളിലപ്പൻ...". ചൊല്ലട്ടെ.

നെഹ്റു പറഞ്ഞത് നേരാണ്. നീണ്ട സംവത്സരങ്ങൾക്ക് മുമ്പ് വിധിയുമായി ഒരു കൂടിക്കാഴ്ചക്ക് നാം സമയം കുറിച്ചിരുന്നു. " സ്വാതന്ത്ര്യം ഞാൻ പിടിച്ചു പറ്റും. അതെൻെറ ജന്മാവകാശമാണ്" എന്ന് സ്വാതന്ത്ര്യ സമരത്തിൻെറ തിലകക്കുറിയായ ബാലഗംഗാധര തിലകൻ ഗർജ്ജിക്കുന്ന പീരങ്കിയുടെ മുമ്പിൽ പറഞ്ഞതല്ലേ. നാം അത് ഏറ്റുപാടിയതല്ലെ. ആ സ്വപ്നം യാഥാർത്ഥ്യമായതിൻെറ കേളികൊട്ടായിരുന്നല്ലോ ആ മണിമുഴക്കം. ആ നാദം മുഴക്കുവാൻ പാട് എന്തുപെട്ടു? കടമ്പയെത്ര ചാടി?. ഓടിയവരെത്ര? അവരാരൊക്കെ? നായകരായവരൊക്കെ നമ്മുടെ മനസ്സിലും പുസ്തകത്തിലും ജീവിച്ചിരിക്കുന്നു. അതുകൊണ്ട് ഞാൻ ഓർപ്പിക്കുന്നില്ല. എന്നാൽ പ്രതീകമായിട്ട് ഒരാളെ 'വന്ദേമാതര'ത്തിലൂടെ ഞാൻ വണങ്ങുന്നു. കാരാഗൃഹത്തിൽ നിന്ന് കഴുമരത്തിലേക്ക് ആവേശത്തികപ്പോടെ കയർ കഴുത്തിൽ മുറുകുന്നതുവരെ 'ജയ്ഹിന്ദ് 'മുഴക്കിയ ഭഗത്സിംഗ്, ഓർക്കേണ്ട ആവശ്യമില്ല, ആ വീരപുത്രനെപ്പോലുള്ളവരാരും മറവിയിലേക്ക് മാറിയിട്ടില്ല. ആധിപത്യം വന്നപ്പോൾ അധികാരികളായ ത്യാഗസമ്പന്നരെ അല്പസമയത്തേയ്ക്ക് മറക്കാം. ആദരവോടെ അനുസ്മരിക്കേണ്ടത് അഡ്രസില്ലാതെയായിത്തീർന്ന അനേകായിരം സമരയോദ്ധാക്കളെയാണ്. ജനറൽ മാത്രമല്ല യുദ്ധം ജയിക്കുന്നത്. വയ്ക്കുന്നവനും വിളമ്പുന്നവനും അതിൽ പങ്കുണ്ടെന്ന് പറയാറുണ്ടല്ലോ.

സ്വാതന്ത്ര്യസമരം തുടങ്ങുന്നതെപ്പോഴാണ്? ചരിത്രത്തിനുമപ്പുറത്ത് മനുഷ്യമനസ്സുകളിലായിരിക്കണം ഇതാദ്യം തുടങ്ങിയത് അന്ന് അത് സംഭവമായില്ല. അതുകൊണ്ട് രേഖയില്ല. പേരില്ല. പക്ഷേ അതാണ് യഥാർത്ഥ ആരംഭം. സംഘടിതമായപ്പോഴും പ്രസ്ഥാനമായപ്പോഴുമുണ്ടായ കാര്യങ്ങളാണ് കടലാസിലായിട്ടുള്ളത്. ശിപായി ലഹളയും മാപ്പിള ലഹളയും മൈൽക്കുറ്റികളാണ്. ജാലിയൻവാലയും ദണ്ഡിയും നടപ്പാതകളാണ്. ഇന്ത്യൻ നാഷണൽ കോൺഗ്രസും ഫോർവേർഡ് ബ്ലോക്കും I. N. A. യും കർമ്മമണ്ഡലങ്ങളാണ് ക്വിറ്റ് ഇന്ത്യാ പ്രക്ഷോഭണ കാലത്ത് 'ഡൂ ഓർ ഡൈ 'ബാഡ്ജുകുത്തി നടന്ന ഒരു ബാലൻെറ ഓർമ്മയാണത്. ദേശീയരെക്കാൾ നമുക്ക് വിലയേറിയതാണ് വിദേശികളായ A. O.ഹ്യൂ മും ആനിബസൻറും ചാർലി എന്ന് ഗാന്ധിജി വാത്സല്യത്തോടെ വിളിച്ചുപോന്ന സി. എഫ്. ആൻഡ്രൂസും. ഡൈനാസ്റ്റി നേതൃത്വം എന്നാക്ഷേപിച്ചാലും നെഹ്റു കുടുംബത്തിൻറ ത്യാഗം മറക്കുന്നത് മാന്യതയല്ല. മറ്റു കുടുംബങ്ങളെ ഓർക്കാതെയല്ല ഇത് പറയുന്നത്. ഒരേ കുടുംബത്തിൽ നിന്ന് ഇത്രയേറെ ത്യാഗം നമുക്ക് ലഭിച്ചുവോ? ആ കുടുംബത്തിലെ നമ്മുടെ രണ്ട് പ്രധാനമന്ത്രിമാരെ നമ്മൾ തന്നെ വെടിവെച്ച് വീഴ്ത്തിയില്ലേ. സ്വതന്ത്ര ഇന്ത്യയ്ക്കു കിട്ടിയ ആദ്യത്തെ വെടിയായിരുന്നല്ലോ രാഷ്ട്രപിതാവിൻെറ നെഞ്ചിൽ പതിച്ചത്. ചെറിയ വലിയമനുഷ്യനായിരുന്ന ശാസ്ത്രിജി എല്ലാവിധത്തിലും ഇന്ത്യയുടെ പ്രതീകമാണ്. മരിച്ചാലും മരിച്ചില്ലെങ്കിലും മറക്കാനാവാത്തതാണ് നേതാജി. ആസാദ്-ഹിന്ദ് ഗവൺമെൻറിൻെറ കറൻസി സ്വതന്ത്രഭാരതത്തിൽ കടയിൽ കൊടുത്ത് കാര്യം സാധിക്കുവാൻ ഏറെക്കാലം കാത്തു സൂക്ഷിച്ചവൻെറ ആത്മഗതം ഇങ്ങനെ പോകുന്നതിൽ ക്ഷമിക്കണം. " Heard melodies are sweet but unheard are sweeter" എന്ന് കവി കീറ്റ്സ് പാടിയതുപോലെ അധികം അറിയപ്പെടാത്തവരാണ് അഗ്രഗണ്യർ അവരെ വീണ്ടും സ്മരിക്കാം. അവരിന്ന് യമപുരിയിലാണെങ്കിലും. എന്തു തന്നെ പറഞ്ഞാലും ജനാധിപത്യത്തിൻെറ ഏറ്റവും വലിയ പരീക്ഷണം നടക്കുന്നത് ഇവിടെയാണ്. അതിൻെറ മേന്മയ്ക്ക് പുകൾ ചാർത്തിക്കൊണ്ടിരിക്കുന്നത് ഭാരതമാണ്. ഇന്ത്യയോടൊത്തും പിന്നീടും സ്വാതന്ത്ര്യം പ്രാപിച്ച എത്രയോ രാജ്യങ്ങൾക്കാണ് ജനാധിപത്യം രുചിച്ചുനോക്കി കൊതിതീരുന്നതിനുമുമ്പ് അത് കൈവിട്ട് പോയത്. നെഹ്റു പ്രവചിച്ചതുപോലെ പാശ്ചാത്യ കോളോണിയലിസത്തിൽ പെട്ടുപോയ എത്ര കിഴക്കൻ രാജ്യങ്ങൾക്ക് ഇന്ത്യയിലെ സ്വാതന്ത്ര്യ ജ്യോതി ഉണർവ് നല്കാതിരുന്നിട്ടില്ല. അടിമലോകത്തിൻെറ ശക്തനായ വക്താവായി പണ്ഡിറ്റ് നെഹ്റു ഏറെക്കാലം കിഴക്കും പടിഞ്ഞാറും പ്രശോഭിച്ചത് ഭാരതീയർക്ക്അഭിമാനം തന്നെയാണ്.

നമ്മൾ കൈതാങ്ങിക്കൊടുത്ത് എഴുന്നേല്പി ച്ചവർ നമുക്കെതിരായി തിരിഞ്ഞത് ചരിത്രത്തി ൻെറ മറ്റൊരു ഭാഗം.

അക്രമരാഹിത്യത്തിൻെറ പ്രവാചകനായ ഇന്ത്യയ്ക്ക് ആയുധം എടുക്കേണ്ടിവന്നുവെന്നു ള്ളത്, അതും അയൽപക്കക്കാരോട് എന്നായത് വിധിവൈപരീത്യം തന്നെ! 1965 -ൽ കാശ്മീരിൽ ബോംബെറിയേണ്ടിവന്നു. പാക്കിസ്ഥാനുമായിട്ടു ള്ള പിണക്കം അതിർത്തിതർക്കം ആയ ദി വസങ്ങൾ വേദനയുടേതായിരുന്നു, വാശിയു ടെയും വിജയവും. അവശേഷിച്ച വിദേശപോ ക്കറ്റായ ഗോവയെ ഞൊടിനേരം കൊണ്ട് മോചി പ്പിച്ചത് പട്ടേലിൻെറ പ്രാഗത്ഭ്യവും കണ്ടോത്തി ൻെറ കഴിവുമാണ്. ബംഗ്ലാദേശ് യുദ്ധം നമ്മുടെ സന്മനസ്സ് കയറ്റിവച്ച ഒരു ഭാരമായി തോളിൽ തൂ ങ്ങുന്നു. 'ഇന്ത്യ ചൈന ഭായി ഭായി' എന്നു വിളി ച്ചിരുന്ന നമ്മളെ 1962 - ൽ ഭൗ, ഭൗ എന്ന് ചൈന കുരക്കാൻ തുടങ്ങിയത് നെഹ്റുവിനെ വേദനിപ്പി ച്ചു. കൃഷ്ണമേനോനെ മ്ലാനവദനനാക്കി. കാ ലുറയ്ക്കുന്നതിനു മുമ്പ് കസർത്തിന് പോകേണ്ടി വന്നുവെങ്കിലും നമ്മുടെ ജവാന്മാർ മികച്ച കഴിവ് കാഴ്ചവെച്ചു. സ്വതന്ത്രഭാരതത്തിൽ വീരചരമം ...ാപിച്ച ജവാന്മാരുടെ സ്മരണയ്ക്കുമുമ്പിൽ ...രാഞ്ജലികൾ അർപ്പിക്കാം.

*(തുടരും)*

●

## FOR FAVOURS RECEIVED

**സഭാ ജ്യോതിസ് പുലിക്കോട്ടിൽ**

**ജോസഫ് മാർ ദീവന്നാസിയോസ്**



*ചെറിയാൻ ജോർജ്,*
*ദുബായ്*

## MATRIMONIAL

അമേരിക്കയിൽ മാതാപിതാക്കളോടൊപ്പം ഓർത്തഡോക്സ് കുടുംബാന്തരീക്ഷത്തിൽ ജീവിക്കുന്നവരും 1998 ജനുവരിയിൽ നാട്ടിൽ എത്തുന്നവരുമായ യുവാവിനും സഹോദരി ക്കും താഴെപ്പറയുന്ന വിദ്യാഭ്യാസ യോഗ്യത കൾ ഉള്ളവരും അമേരിക്കയിൽ വരാൻ താ ല്പര്യവുമുള്ളവരിൽ നിന്ന് വിവാഹാലോ ചനകൾ ക്ഷണിച്ചുകൊള്ളുന്നു.

Qualifications: Degree in Computer Science/ Computer engineering/ Other engineering branches or Msc./ Ph.D. in Biochemistry/ Analytical chemistry /Instrumental analysis or advanced degree in Accounting.

Boy: 27 വയസ്, 5'6'' ഉയരം, വെളുത്തനിറം, B. E. ( Electronics) Engineer ആയി ജോ ലി നോക്കുന്നു.

Girl: 24 വയസ്, 5'5'' ഉയരം, നല്ല വെളുത്ത നിറം, ബിസിനസ് മാനേജ്മെൻറ് പഠിത്തം.

താഴെപ്പറയുന്ന ഏതെങ്കിലും വിധത്തിൽ സമീപിക്കുക.

1.Box No: 216 'Malankara Sabha', Kottayam - 686038.
2.U.S.A address: Resident, 30509 DEPOT ST., NEW CHURCH, VA 23415, U.S.A.
3.U.S.A. Phone: 757-824-0896.
4.e-mail tvargis @ shore. intercom.net.
5.Local Phone: 0473-452460 ( Shri. Varghese Oommen)

Orthodox Christian Parents invite proposals for their son--B. E. Class one officer aged 28/173 cms, from parents of well educated girls preferably Medical Graduates, belonging to Orthodox Families. Box 215, Malankara Sabha, Devalokam P. O., Kottayam - 686038

കോട്ടയത്തുള്ള ഓർത്തഡോക്സ് യുവതിക്ക് (24 yrs, 155 cms, Medium Complexion, മെഡി ക്കൽ കോളേജിൽ Contract basis -ൽ ലെക് ചറർ ആയി ജോലി ചെയ്യുന്നു). കോട്ടയം പരിസരത്തുള്ള അനുയോജ്യരായ യുവാ ക്കളുടെ രക്ഷിതാക്കളിൽ നിന്ന് വിവാഹാ ലോചനകൾ ക്ഷണിച്ചുകൊള്ളുന്നു.

Box No. 217, Malankara Sabha,
Kottayam - 686038.

കണ്ടതും കേട്ടതും

# ചൈനയിലെ ക്രിസ്തീയത

ഫാദർ. എ. എം വർഗ്ഗീസ്, പന്തളം

ഏകദേശം രണ്ടായിരം വർഷങ്ങളിലെ പഴക്കവും പാരമ്പര്യവും അവകാശപ്പെടുന്ന ഭാരതത്തിലെ ഓർത്തഡോക്സ് സഭ, തൊട്ടടുത്ത രാജ്യമായ ചൈനയുമായി സഭാപരമായ ഏതെങ്കിലും ബന്ധങ്ങളിൽ നാം ഇതുവരെ ഏർപ്പെട്ടിട്ടുണ്ടെന്നു തോന്നുന്നില്ല. ഭാരതത്തിൻെറ അപ്പോസ്തോലനായ മാർതോമാശ്ലീഹാ ചൈനയുടെ അടുത്തോ അകന്നോ പോയിട്ടുണ്ടെന്ന കേൾ വിയിലും പറച്ചിലിലും പരമാർത്ഥമുണ്ടോയെന്നുള്ളതിനെപ്പറ്റി ആധികാരികമായ അന്വേഷണം നടന്നിട്ടുണ്ടോയെന്നു സംശയിക്കുന്നു.

ആറു ഭൂഖണ്ഡങ്ങളും അവയിലുൾപ്പെട്ട അനവധിമഹാനഗരങ്ങളും ഇതിനകം സന്ദർശിച്ചു കഴിഞ്ഞ എനിക്ക് ചൈനയുംകൂടി ഒന്നു കാണണമെന്നുതോന്നിയത് ചൈനയുടെ ചില പ്രത്യേകതകൾ കണക്കിലെടുത്താണ്. അതിൽ പ്രധാനപ്പെട്ട ഒരു പ്രത്യേകതയെപ്പറ്റിയാണ് മുകളിൽ പറഞ്ഞത്. ഇന്ത്യയുമായി രാഷ്ട്രീയനയതന്ത്രബന്ധം മാത്രമുള്ള ഒരു രാജ്യം. ഈ ബന്ധം തന്നെ ആരംഭിച്ചിട്ട് അധികനാളുകളായിട്ടുമില്ല. ആരംഭിച്ചബന്ധം തന്നെ ഇപ്പോഴും സുദൃഢമായിട്ടുമില്ല. ചൈനയിലെ നമ്മുടെ എംബസി പാക്കിസ്ഥാനെക്കാൾ അതിൻെറ ഘടനയിൽ ചെറുതായികണ്ടു. ഏകദേശം 45 ഇന്ത്യാക്കാരാണ് സ്റ്റാഫായിട്ടുള്ളത്. മറ്റു രാജ്യങ്ങളുടെ എംബസിയുമായി തട്ടിച്ചു നോക്കുമ്പോൾ തുലോം ചെറിയ സ്റ്റാഫു തന്നെ. ഇപ്പൊഴത്തെ അംബാസഡർ മലയാളിയായ മിസ്റ്റർ നമ്പീശനാണ്. പുറം രാജ്യങ്ങളുമായി അടുത്തടുത്തകാലങ്ങളിൽ ബന്ധപ്പെട്ട ചൈനയുടെ പ്രത്യേകതകൾ പലതാണ്. എന്നിരുന്നാലും ചില സാംസ്കാരികബന്ധങ്ങൾ ഭാരതവുമായി പുലർത്തിയിരുന്ന ഒരു രാജ്യമാണ് ചൈനയെന്നുള്ളതും വിസ്മരിച്ചുകൂടാ. പോരെങ്കിൽ നമ്മുടെ അയൽക്കാരി അമ്മ.. ഈ പരിഗണനയിൽ അവിടുത്തെ ക്രൈ സ്തവ ചൈതന്യത്തെപ്പറ്റി ചെറുതായിട്ടെങ്കിലും ചിലകാര്യങ്ങൾ അന്വേഷിക്കുകയും അറിയുകയും ചെയ്യാമല്ലോയെന്നു കരുതി ന്യൂഡൽഹിയിലുള്ള ചൈനീസ് എംബസിയുമായി ബന്ധപ്പെട്ട് സന്ദർശനാനുമതി (വിസാ) സമ്പാദിച്ചു.

ചൈനയുടെ രാഷ്ട്രീയവും സാമ്പത്തികവും സാംസ്കാരികവുമായ ചില സവിശേഷതകളെപ്പറ്റി ഉള്ളിൽ തങ്ങിനിന്ന കാര്യങ്ങൾ ആ രാജ്യം സന്ദർശിക്കുവാൻ പ്രേരണ നല്കിയപ്പോൾ അതാ അതിന് ഉപോൽബലകമായ മറ്റൊരു വികാരവീചിയുടെ വരവേൽപ്. ഭാരതീയർക്കാകമാനം പരമസങ്കടവും അപകർഷതാബോധവും വരുത്തിവെച്ച 1962-ലെ ഭാരത -ചൈനാ അതിർത്തി യുദ്ധം. പിരിയാകൂട്ടുകാരായി പരസ്പരം കൈകോർത്ത രണ്ടുരാജ്യങ്ങളും പരമശത്രുക്കളായിത്തീർന്നു. അതിൻെറ മുറിവുകളും വ്രണങ്ങളും കുറേയൊക്കെ ഉണങ്ങിക്കഴിഞ്ഞിട്ടുണ്ടെങ്കിലും ഇടയ്ക്കിടെ കുത്തിപ്പഴുക്കാറുണ്ട്. സംഘർഷങ്ങൾക്ക് അയവുണ്ടാക്കുവാൻ ചൈന മുൻകൈയെടുത്തുകൊണ്ടിരിക്കുന്ന ഈ കാലയളവിൽ ഈ വൻശക്തിയുടെ ചട്ടക്കൂടുകൾ ചുരുക്കമായിട്ടെങ്കിലും അറിയുവാൻ ആഗ്രഹിച്ചു.

മേൽപ്പറഞ്ഞതിനെല്ലാമുപരി ചൈനയെ കാണുവാൻ കൊതിയുണ്ടാക്കിയത് 1949 -ലെ കമ്യൂണിസ്റ്റ് വിപ്ലവഗവൺമെൻറ് വരുത്തിക്കൂട്ടിയെന്നു പറയുന്ന ജനക്ഷേമകരങ്ങളായ വികസനപ്രവർത്തനങ്ങളാണ്. ഇത് കേവലം പൊള്ളപ്രഖ്യാപനമോ അതോ സത്യമോയെന്ന് അറിയുവാൻ ആഗ്രഹിച്ചു. മറ്റുരാജ്യങ്ങളെ തൊടാതെയും തൊടീക്കാതെയും പീപ്പിൾസ് റിപ്പബ്ലിക് ഓഫ് ചൈന പ്രഖ്യാപിച്ചതും പ്രാബല്യത്തിൽ വരുത്തിയതുമായ വികസനവിഭവങ്ങൾ കുറേയെങ്കിലും കണ്ടുംകേട്ടും ഗ്രഹിക്കാമല്ലോയെന്നു കരുതി ഈ കഴിഞ്ഞ ജൂലൈ മാസത്തിൽ ലേഖകൻ ചൈനയിലേക്കു പറന്നു. ആരും ഒരു തരത്തിലും സഹായത്തിനില്ലാഞ്ഞതിനാലും ആശയവിനിമയത്തിൻെറ അതിരൂക്ഷമായ പ്രശ്നം നിമിത്തവും ചൈനയുടെ തലസ്ഥാനമായ ബയിംജിംഗിൽ മാത്രം പത്തുദിവസം താമസിക്കുകയും പലതും കാണുകയും കേൾക്കുകയും ചെയ്തു. ചൈനയെന്ന വൻകര ചുറ്റിക്കാണുവാൻ പത്തു മാസമെങ്കിലും പിടിക്കുന്നസ്ഥിതിക്ക് തലസ്ഥാനനഗരിയിലെ പത്തുദിവസം എത്രയോ അപര്യാപ്തം. പക്ഷെ അത്രയുമെങ്കിലും സാധിച്ചതിൻെറ പിൻപിലെ സന്തോഷവും ചാരിതാർത്ഥ്യവും അളവുറ്റതും അനുഭവസമ്പത്ത് വിലതീരാത്തതുമാണ്.

വളരെ പൗരാണികമായ ഒരു സംസ്കാരം ചൈനയ്ക്കു കൈമുതലായിട്ടുണ്ടെന്നുള്ളത് തർക്കമറ്റ ചരിത്രവസ്തുതയാണ്. മാത്രവുമല്ല സ്ഥലവിസ്തൃതിയുടെ കാര്യത്തിൽ രാജ്യങ്ങ

ളുടെ പട്ടികയിൽ മൂന്നാമതു നിൽക്കുന്നു. ഒന്നാമത് റഷ്യയും രണ്ടാമത് കാനഡായും. ജനസംഖ്യയുടെ കാര്യത്തിൽ സകലരാജ്യങ്ങളെയും പുറകിൽ നിർത്തിയിരിക്കുന്നു. ചൈനയിലെ ഇപ്പോഴത്തെ ജനസംഖ്യ 100 കോടി 20 ലക്ഷമാണ്. മറ്റൊരു ശക്തിയേയും ഭയപ്പെടാൻ കൂട്ടാക്കാത്ത ആധുനിക ചൈന ജനപ്പെരുപ്പത്തിന്റെ ഭീഷണിയിൽ ചുളുങ്ങുന്നു. വളരെ ഫലപ്രദമായതും കർശനവുമായ കുടുംബസംവിധാനം ഏർപ്പെടുത്തിയിട്ടുണ്ട്. കുടുംബത്തിൽ കുഞ്ഞ് ഒന്നേ ആകാവൂ എന്നുള്ള നിയമം ലംഘിക്കുന്നവർക്ക് ശിക്ഷയുണ്ട്.

അതിവിസ്തൃതമായ ചൈനയിലെ കലാസാംസ്കാരികകേന്ദ്രങ്ങളും ദൃശ്യങ്ങളും അനവധിയാണ്. മറ്റൊന്നും കണ്ടില്ലെങ്കിലും രണ്ടു രംഗങ്ങൾ കാണണമെന്നുള്ള അതിമോഹത്തിലാണ് അവിടെയെത്തിയത്. ആ രണ്ടു രംഗങ്ങളിൽ ഒന്ന് ചൈനാ വൻമതിലും മറ്റേത് ടിയാൻമെൻസ്ക്വയറും ആണ്.

**മതവിശ്വാസം** : ആരെങ്കിലും ഈശ്വരനിൽ വിശ്വസിക്കുന്നതോ മരപരമായ ആരാധനകൾ അനുഷ്ഠിക്കുന്നതോ ആധുനിക ഗവൺമെൻറ് നിരോധിച്ചിട്ടുള്ളതായി അറിയുവാൻ ഇടയായില്ല. ചൈനയുടെ ഇപ്പോഴത്തെ ഭരണഘടനയും മതവിശ്വാസസ്വാതന്ത്ര്യത്തെ പൂർണമായി പ്രോത്സാഹിപ്പിക്കുന്ന തരത്തിൽ അല്ലെങ്കിലും അടിച്ചമർത്തുന്ന അടവുകളോ നിയമങ്ങളോ ഇല്ലെന്നറിഞ്ഞു . വിവിധമതവിശ്വാസികളും അനുയായികളും ഇപ്പോൾ ചൈനയിൽ ഉണ്ട്. താവോയിസം, ബുദ്ധിസം, ഇസ്ലാം, ക്രിസ്ത്യൻ വിശ്വാസികൾ ഇക്കൂട്ടത്തിൽപ്പെടുന്നു. ചൈനീസ് ജനതയിൽ കൂടുതൽ സ്വാധീനം ചെലുത്തിയിട്ടുള്ളത് ബുദ്ധിസമാണ്. ബി.സി. ഒന്നാം ശതകത്തിൽ ബുദ്ധമതം ചൈനയിൽ ബീജാവാപം ചെയ്തു. ബി.സി. നാലാം നൂറ്റാണ്ടോടുകൂടി വളരെയധികം വളരുകയും ചെയ്തു. അനേകം ബുദ്ധക്ഷേത്രങ്ങളുടെ ആശ്രമങ്ങളും ചൈനയിലുണ്ട്.

**ഇസ്ലാം**:ഇസ്ലാംവിശ്വാസവും ചൈനയുടെ മണ്ണിൽ ആഴത്തിലേക്ക് വേരൂന്നിവളരുവാൻ ഇടയായിട്ടില്ല, മഹാരാജ്യം മൊത്തമായി എടുത്താൽ മൂന്നുനാല് പ്രവശ്യകളിലായി നാലഞ്ചു മോസ്കുകൾ ഉണ്ട്. ബെയിജിംഗിൽ ഒരു മോസ്ക് മാത്രം. എങ്കിലും ചൈനയെ സംബന്ധിച്ചിടത്തോളം ക്രിസ്തു മതത്തെക്കാൾ വലുതും വ്യാപകവുമാണ് ഇസ്ലാം മതം.

**ക്രിസ്തുമതം** : ഇൻഡ്യയിൽ എ.ഡി. 52-ൽ ക്രൈസ്തവ വിശ്വാസം വന്നെത്തിയതായി പാരമ്പര്യവും ചരിത്രവും സാക്ഷിക്കുന്നു, എന്നാൽ ചൈനയിൽ മാർത്തോമ്മാ ശ്ലീഹായുമായി ബന്ധപ്പെട്ടോ അല്ലാതെയോ ആദിമനൂറ്റാണ്ടിൽത്തന്നെ ക്രൈസ്തവ സുവിശേഷം ചെന്നെത്തിയതിന്റെ ലക്ഷണമോ, ചൈതന്യമോ, ചരിത്രമോ, നാടോടിക്കഥയോ ഇല്ലെന്ന് നിരീക്ഷണത്തിൽ മനസിലായി. അതിവിശാലമായ ബെയ്ജിംഗ് നഗരത്തിൽ നടന്നും വാഹനത്തിൽ സഞ്ചരിച്ചും നോക്കി നോക്കി കണ്ണുകൾ കഴച്ചിട്ടും കുരിശിൻസൗധങ്ങൾ പ്രത്യേകമായോ കുരിശ് മുഖ എടുപ്പുകളായിട്ടുള്ള പള്ളികളോ കാണുവാൻ കഴിഞ്ഞില്ല.

1949-ൽ ഭരണത്തിൽ വന്ന കമ്മ്യൂണിസ്റ്റ് ഗവൺമെൻറിന്റെ ഏതെങ്കിലും നിരോധനമാണ് ഇതിന്റെ പിൻപിലെന്നുപറഞ്ഞുകൂടാ. ചൈനയിൽ തലയെടുപ്പുള്ള ക്രൈസ്തവ ദേവാലയങ്ങൾ പണ്ടുമുതലേയില്ലെന്നു കരുതുവാനേ തരമുള്ളൂ. ചൈനയേക്കാൾ മുൻപേ കമ്മ്യൂണിസവും വിപ്ലവഗവൺമെൻറും വന്ന റഷ്യയിലെ കുരിശുകളും പള്ളികളും നമ്മെ അദ്ഭുതപ്പെടുത്തുമല്ലോ. ആ നിലയിൽ നോക്കിയാൽ ചൈനയിൽ പള്ളികൾ ഇല്ലാത്തത് അവിടെ ചൈതന്യപൂർണ്ണമായ സഭാവികാസം വളരെ നേരത്തേതന്നെ മുരടിച്ചുനിന്നതുകൊണ്ടാണെന്ന് അനുമാനിക്കാം.

മേൽപ്പറഞ്ഞതിൽ നിന്നും ക്രിസ്ത്യാനികൾ ചൈനയിൽ അശേഷവും ഇല്ലെന്നുമില്ല. സംഖ്യയിൽ വളരെ വളരെ കുറവുള്ള ഈ സമൂഹം ബെയ്ജിംഗ്, ഷാംഗ്ഹായി എന്നീ നഗരങ്ങളിൽ നിവസിക്കുന്നു. ബെയ്ജിംഗ് നഗരത്തിന്റെ തെക്കു ഭാഗത്തുള്ള ഒരു വിസ്തൃത വീഥിയിൽ ഒരു ചെറിയ കെട്ടിടത്തിന്റെ മുൻവാതിലിൽ “CHRISTIANS” (ക്രിസ്ത്യാനികൾ) എന്ന് എഴുതിയിരിക്കുന്നത് ശ്രദ്ധയിൽപ്പെട്ടു. ആ എഴുത്തിനുമുകളിൽ വാതിലിൽതന്നെ ഒരു കൊച്ചു കുരിശടയാളവും. പള്ളിയുടെ മറ്റു രൂപഭാവങ്ങളൊന്നും കാഴ്ചയിൽ ഇല്ലതന്നെ. ഇതിനുള്ളിൽ വല്ലവരും ആരാധകരായിട്ടുണ്ടോ, ഉണ്ടെങ്കിൽ തന്നെ ഏതുവിഭാഗക്കാർ എന്നൊക്കെയുള്ള അന്വേഷണങ്ങൾക്കു മുതിരുവാൻ അനുഭവം അനുവദിച്ചില്ല. കാരണം അതിനുള്ളിൽ ക്രൈസ്തവർ ഉണ്ടെന്നു തന്നെയിരിക്കട്ടെ. ഇംഗ്ലീഷിൽ എന്തെങ്കിലും ചോദിച്ചാൽ ചോദിക്കുന്നവരും അവരും കുടുങ്ങി. പിന്നെ രംഗം കോലാഹലം തന്നെയാകും. ശാന്തമായ സംഭാഷണം പോലും ശ്രവണസുഖം തരുന്നതല്ല, മാത്രമല്ല കലഹരൂപത്തിലുള്ള കലപില ശബ്ദത്തിലാണ്. കാക്കകളോ കിറുങ്ങണത്തികളോ തമ്മിൽ തമ്മിൽ അതിഘോരമായി പോരാടുമ്പോൾ പുറപ്പെടുവിക്കുന്ന ഒരു തരം ശബ്ദാവലിയാണ് അവരുടേത്. അക്കാരണത്താൽ സഭാകാര്യമൊക്കെ ഇത്രത്തോളം അറിഞ്ഞാൽ മതിയെന്നു കരുതി കുരിശു കണ്ടയിടത്തേയ്ക്ക് തിരിയാൻ തുനിഞ്ഞില്ലെന്ന് ഖേദപൂർവം എഴുതുകയാണ്.

ചുരുക്കത്തിൽ, ഇപ്രകാരമുള്ള ചിലസംഘാലയങ്ങൾ കാണുമായിരിക്കുമെന്നല്ലാതെ, കാര്യമായ കരുത്തുള്ള ആരാധനാലയങ്ങളോ മന്ദിരങ്ങളോ ഒന്നുമില്ലെന്നു പറയാം. ഏകദേശം 16–ാം നൂറ്റാണ്ടോടടുപ്പിച്ച് ഒരു ജസ്യൂട്ട് പുരോഹിതൻ കത്തോലിക്കാ വിശ്വാസ സാക്ഷ്യത്തോടെയും കുറെക്കഴിഞ്ഞ് പ്രൊട്ടസ്റ്റൻറു മിഷനറിമാർ നവീകരണ സാക്ഷ്യത്തോടെയും ചൈനയിൽ ചെന്നുവെന്ന് ചിലഎഴുത്തുകളിൽ നിന്നും മനസ്സിലാക്കി. അതായത് ചൈനയിലെ ചെറിയആട്ടിൻ കൂട്ടം കത്തോലിക്കരും പ്രൊട്ടസ്റ്റൻറുകാരും എന്ന ഇരു വിഭാഗങ്ങളിലായി, വിദേശ സഭാകേന്ദ്രങ്ങളിൽ നിന്നുള്ള ഇടപെടലുകളോ ഉതവികളൊ ഒത്താശകളോ കൂടാതെ അവരവരുടെ വിശ്വാസത്തിൽ നീങ്ങുന്നു.

ചൈനയിലെ ക്രൈസ്തവസഭയെ ചൈനാ ഗവൺമെൻറ് പീഡിപ്പിക്കുന്നേയില്ലെങ്കിലും റോമിൽ നിന്നോ കാൻറർബറിയിൽ നിന്നോ ഉള്ള നിയന്ത്രണമോ സഹായമോ അനുവദിക്കുന്നില്ലെന്നുള്ളതു സത്യമാണ്. കേരള ക്രൈസ്തവർ കേൾക്കുന്നതുപോലെയും അലിയുന്നതുപോലെയുമുള്ള പാപ്പ, പാത്രിയർക്കാ, കാതോലിക്കാ സിംഹാസനങ്ങളോ അതിൻെറ തണലിലും മറവിലും വളർന്നിട്ടുള്ള ബിഷപ്സ് ഹൗസുകളോ പാലസുകളോ ഭദ്രാസനകേന്ദ്രങ്ങളോ ഇടവക സംവിധാനങ്ങളോ ഇല്ലെന്നു പറയാം. എവിടെയെങ്കിലും പൊതുസ്ഥലങ്ങൾ ഒഴിച്ച് അവരവരുടെ അവകാശത്തിൽപ്പെട്ട സ്ഥലങ്ങളിലോ മന്ദിരങ്ങളിലോ ആരാധനയർപ്പിക്കാം. ഫിലിപ്പൈൻ ക്രിസ്ത്യാനികൾ, വിശിഷ്യ കത്തോലിക്കർ, ഫിലിപ്പൈൻ എംബസിയുടെ ഓഫീസ് വളപ്പിൽ അവരുടെ പ്രത്യേക ആവശ്യത്തിനായി പള്ളി പണിയിച്ചിട്ടുണ്ട്. അവരുടെ അച്ചൻ ഞായറാഴ്ചകളിലും മറ്റും അവിടെ കുർബാനയാർപ്പിക്കുന്നുണ്ടെന്നും അന്വേഷണത്തിൽ അറിഞ്ഞു.

അച്ചൻെറ വേഷത്തിൽ ചൈനയിൽ ഇറങ്ങിയാലോ നടന്നാലോ വല്ല കുഴപ്പവും ഉണ്ടോയെന്ന് പലരും ഇതിനകം ചോദിച്ചുകഴിഞ്ഞു. നമ്മുടെ നാട്ടിൽ കുപ്പായവും തൊപ്പിയും കുരിശും ധരിയ്ക്കുന്നയാൾ പുരോഹിതനാണെന്ന് പണ്ടുപണ്ടേ നാട്ടുകാർ ധരിച്ചുപോരുന്നു. എന്നാൽ ചൈന യിൽ ഇതൊക്കെ ധരിക്കുന്നയാൾ വൈദികനെന്നോ മറ്റെന്തെങ്കിലും തരത്തിൽ മാന്യനെന്നോ ചൈനാക്കാർ കരുതുവാൻ തക്ക അടിസ്ഥാന ദേശീയപാരമ്പര്യങ്ങളൊന്നും അവിടെയില്ലെന്ന് നേരത്തേ സൂചിപ്പിച്ചിട്ടുണ്ടല്ലോ. കുപ്പായവും തൊപ്പിയും അതിലുമുപരി മസനപ്സയും ധരിച്ചാൽ എന്തെങ്കിലും വിശേഷവിധിയായ മാന്യതയോ പരിഗണനയോ കിട്ടുമെന്നു കരുതിയാൽ സ്വയം സമാധാനപ്പെടാമെന്നല്ലാതെ ഒരു വിശേഷവുമില്ല. എന്നാൽ ഇതൊക്കെ ധരിക്കുന്നതുകൊണ്ട് പുരുഷാരം പലവുരു നോക്കിയേക്കാമെങ്കിലും അതു നിമിത്തം ആരും ഉപദ്രവിയ്ക്കയോ ഭീഷണിപ്പെടുത്തുകയോ ചെയ്യുകയില്ലെന്ന് അനുഭവത്തിൽ നിന്നും അറിഞ്ഞു. വേഷം കണ്ട് ഉപദ്രവിക്കാൻ പ്രേരിപ്പിക്കുന്ന വർഗീയത ചൈനയിൽ ഇല്ലേയില്ല.

ഞാൻ കണ്ടുകേട്ടിടത്തോളം കുപ്പായം, തൊപ്പി, കുരിശ് എന്നിവയെക്കാൾ നൂറുമടങ്ങ് ശ്രദ്ധിക്കപ്പെടുന്നത് താടിമീശയാണ്. ഒഴുകിയൊഴുകി നീങ്ങിയ ജനകോടികൾ എൻെറ താടിമീശയിൽ നോട്ടമിടുന്നുവെന്ന് പെട്ടെന്ന് മനസിലായി. നോക്കുക മാത്രമല്ല ഹസിക്കുന്നതായും അതിലുപരി പരിഹസിക്കുന്നതായും തോന്നിയപ്പോൾ താടിയുടെ ധാടിയിൽ തല ഉയർത്താവുന്നിടത്തോളം ഉയർത്തിത്തന്നെ ഞാൻ നടന്നു. ചൈനാക്കാർക്ക് താടിമീശ അത്ഭുതകാഴ്ചയായതിൻെറ കാര ണത്തെപ്പറ്റി മനസ് മനനം ചെയ്തപ്പോൾത്തന്നെ കണ്ണും ജനക്കൂട്ടങ്ങളുടെ നേർക്ക് ഉഴിഞ്ഞിറങ്ങി. കാരണം കണ്ടെത്തുകയും ചെയ്തു. ഒരൊറ്റ ചൈനാക്കാരനും താടിമീശയില്ല. താടി വളർത്തി താലോലിക്കുവാൻ അവൻ പണിപ്പെട്ടാലും പറ്റില്ല. താടിയുടെ മോടിയുള്ളവർ ചൈനയിൽ എത്താറുമില്ല. നമ്മുടെ സർദാർജിമാർപോലും. ഇതൊക്കെയാണെങ്കിലും ചൈനാക്കാരന് അദ്ഭുതവസ്തുവായ താടിമീശയിൽ നോട്ടമിട്ടുവെന്നതൊഴിച്ചാൽ തടിയ്ക്കോ താടിയ്ക്കോ യാതൊരു കേടും വരുത്തുവാൻ ആരും തന്നെ മുതിർന്നില്ല.

എന്തെങ്കിലും മതവുമായി ബന്ധപ്പെട്ടുള്ള അവധിദിവസങ്ങൾ ഒന്നുമില്ലെന്ന് പറയാം. ക്രിസ്തുമസോ, ഈസ്റ്ററോ, നബിദിനമോ, ബുദ്ധജയന്തിയോ ഒന്നുംതന്നെ ഗവൺമെൻറ് പ്രഖ്യാപിത അവധികളിൽ ഉൾപ്പെടുന്നില്ല. ജനുവരി ഒന്ന് പുതുവർഷമായും മാർച്ച് 12 വൃക്ഷങ്ങളും ചെടികളും സംരക്ഷിക്കുന്നതിൻെറ ദിവസമായും മേയ് ഒന്ന് ലോകതൊഴിലാളി ദിനമായും മെയ് നാല് ചൈനീസ് യുവജനദിനമായും ജൂൺ ഒന്ന് ശിശുദിനമായും ഓഗസ്റ്റ് ഒന്ന് സൈനികദിനമായും സെപ്റ്റംബർ പത്ത് അദ്ധ്യാപകദിനമായും ഒക്ടോബർ ഒന്ന് ദേശീയ അവധി ദിനമായും പ്രഖ്യാപിക്കപ്പെട്ടിട്ടുണ്ട്.

# "ഇമ്മാനുവേൽ" - ക്രിസ്മസ് ഗാനങ്ങൾ - 1997

മദ്രാസ് സെൻറ് തോമസ് ഓർത്തഡോക്സ് കത്തീഡ്രലിലെ ഗായകസംഘം കഴിഞ്ഞ മൂന്നു ദശവർഷങ്ങളിൽ സഭയുടെ ആരാധനാ സംഗീതത്തിന് വളരെ വിലപ്പെട്ട സംഭാവനകളാണ് നൽകിയിട്ടുള്ളത്. ഏതാനും വർഷങ്ങൾക്ക് മുമ്പ് ഈ ഗായകസംഘം പ്രകാശനം ചെയ്ത 'വി. കുർബാന'യുടെ രണ്ടു കാസറ്റുകളടങ്ങിയ ആൽബം ഇതിനൊരു ദാഹരണമാണ്. പ്രസ്തുത ആൽബം കേരളത്തിലെന്നല്ല, ബാഹ്യകേരള ഭദ്രാസനങ്ങളിലും, ഭാരതത്തിന് വെളിയിൽ പോലും വളരെയധികം ഭക്തജനങ്ങൾക്ക് ആനന്ദവും ആത്മനിർവൃതിയും പ്രദാനം ചെയ്യുകയുണ്ടായി.

ഈ വർഷത്തെ ക്രിസ്തുമസ് ദിനങ്ങൾ ആത്മഹർഷം പകരുന്ന സംഗീതംകൊണ്ട് ധന്യമാക്കുവാൻ ഈ ഗായകസംഘം പത്തു ഗാനങ്ങളടങ്ങിയ ഒരു കാസറ്റ് തയ്യാറാക്കി വരുന്നു. പ്രശസ്ത സംഗീതജ്ഞരായ സർവ്വശ്രീ. ജേക്കബ് ജോൺ (ജിം), ജെറി അമൽദേവ്, ജോബ് കുരുവിള എന്നിവരാണ് ഇതിന് നേതൃത്വം നൽകുന്നത്. ഇതിലെ ഗാനങ്ങളെല്ലാം തന്നെ ഭക്തിഗാനരചയിതാവായ ശ്രീ. ജോർജ് ജോസഫാണ് രചിച്ചിരിക്കുന്നത്.

കാസറ്റിൻെറ കോപ്പികൾ നവംബർ മാസം ആദ്യവാരം മുതൽ ലഭിക്കുന്നതാണ്. വില 50 രൂപ. തപാലിൽ അയയ്ക്കുന്നത് 65 രൂപ.

ഗായക സംഘത്തിന് വേണ്ടി ഈ കാസറ്റ് നിങ്ങളുടെ മുമ്പിൽ അവതരിപ്പിക്കുന്നത് "മദ്രാസ് ഓർത്തഡോക്സ് മ്യൂസിക് സൊസൈറ്റി"യാണ്. എല്ലാ സഹൃദയരും ഇതിന് അകമഴിഞ്ഞ പ്രോത്സാഹനം നൽകുമെന്ന് പ്രത്യാശിക്കുന്നു. മദ്രാസ് ഭദ്രാസനാധിപനും ഈ ഗായക സംഘത്തിൻെറയും, മ്യൂസിക് സൊസൈറ്റിയുടെയും രക്ഷാധികാരിയുമായിരുന്ന അഭിവന്ദ്യ സഖറിയാ മാർ ദീവന്ന്യാസ്യോസ് തിരുമേനിയുടെ പാവനസ്മരണയ്ക്കുമുമ്പിൽ ഈ സംഗീതോപഹാരം ഞങ്ങൾ സവിനയം സമർപ്പിക്കുകയാണ്.

വിശദവിവരങ്ങൾക്ക് താഴെപ്പറയുന്ന മേൽ വിലാസത്തിൽ ബന്ധപ്പെടുക:

**Secretary**
**Madras Orthodox Music Society (Regd)**
**A-2, M.I.G. Flats, Foreshore Estate,**
**Chennai - 600 028**
**Phone No. 4941038**

# M.O.S.C.M.M. കാര്യമ്പാടി കണ്ണാശുപത്രി

## *GIVE SIGHT PROJECT*

മലബാർ മേഖലയിൽ ആതുര ശുശ്രൂഷാ രംഗത്ത് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ആദ്യ കാൽവെയ്പാണ് കാര്യമ്പാടി കണ്ണാശുപത്രി. പരി.കാതോലിക്കാ ബാവാ തിരുമേനി പ്രസിഡണ്ടും രക്ഷാധികാരിയുമായി 1986-ൽ ആരംഭിച്ച ഈ സ്ഥാപനത്തിൽ ഇതിനകം പതിനായിരക്കണക്കിനു നേത്രരോഗികളെ ചികിത്സിച്ചു. ആയിരക്കണക്കിനു വിവിധ ഓപ്പറേഷൻ നടത്തിയതിൽ ആയിരത്തിലധികം സൗജന്യമായി ചെയ്തു. ചികിത്സിക്കാൻ നിവൃത്തിയില്ലാതെ കഷ്ടപ്പെടുന്ന ആദിവാസികൾ അടക്കം അനേകം പാവപ്പെട്ട അന്ധർ ദിവസവും സൗജന്യ ചികിത്സയ്ക്കായി ആശുപത്രിയെ സമീപിച്ചു കൊണ്ടിരിക്കുന്നു. ഇവരെ മുഴുവൻ സഹായിക്കാനാണ് '*GIVE SIGHT* പദ്ധതി ആരംഭിച്ചത്. സന്മനസ്സുള്ള ആരെങ്കിലും 300 രൂപ അടച്ചാൽ സാധാരണ തിമിര ശസ്ത്രക്രിയയും 1500 രൂപ അടച്ചാൽ ഇൻട്രാ ഒക്കുലർ ലെൻസ് വച്ചുള്ള നൂതന ശസ്ത്രക്രിയയും നിങ്ങളുടെ പേരിൽ ഒരു പാവപ്പെട്ട അന്ധന് ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് വരുന്ന ചെലവുകൾ ആശുപത്രിയിൽ നിന്നും വഹിക്കുന്നു. ഒരാൾക്ക് എത്ര രോഗികൾക്കു വേണ്ടിയും പണം അടയ്ക്കാവുന്നതാണ്. നിങ്ങളുടെ സഹായത്താൽ കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച് വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്. ഉടനെ 'ഗിവ്സൈറ്റ്' പദ്ധതിയിൽ അംഗങ്ങളായി ചേർന്ന് നിങ്ങളുടെ പേരിൽ ഒരന്ധനെങ്കിലും കാഴ്ച നൽകാൻ ഞങ്ങളെ സഹായിക്കൂ.....

പൂർണ്ണമായ പേരും വിലാസവും..........................................................................*Pin code* ...............................
ഒരു തിമിര ശസ്ത്രക്രിയയ്ക്ക് 300, 1500 രൂപാ നിരക്കിൽ.................ശസ്ത്രക്രിയയ്ക്കുള്ള.............രൂപാ *M.O./ D.D./ Cheque* ആയി അയയ്ക്കുന്നു. എൻെറ പേരിൽ....അന്ധന് /അന്ധൻമാർക്ക് സൗജന്യ ശസ്ത്രക്രിയ നടത്തിക്കൊടുപ്പാൻ അഭ്യർത്ഥിക്കുന്നു. എന്ന് പേരും ...............................................................
ഒപ്പും...................................തീയതി..........................

ചെക്ക് /ഡി.ഡി. *'GIVE SIGHT PROJECT' Mission eye Hospital Kariambady* എന്ന പേരിൽ വേണം അയയ്ക്കേണ്ടത്. പണം സംഭാവന ചെയ്യുന്നവർക്ക് 80 Gപകാരം ആദായ നികുതി ഇളവു ലഭിക്കുന്നതാണ്.

*Dr. P.I.Mohan M.S. (Opthal) D.O. M.S. Director, Medical Mission Eye Hospital,*
*Kariambadi Post, Wayanad- 673 591, Kerala.*

പ്രതികരണവേദി

# ദളിത് ക്രൈസ്തവരെ പട്ടികജാതിലിസ്റ്റിൽ ഉൾപ്പെടുത്തണമെന്നു പറയുന്നത് ക്രിസ്തീയ ആദർശങ്ങൾക്ക് യോജിച്ചതോ?

മേരിഭവനം യോഹന്നാൻ

(ദളിത് ക്രൈസ്തവരെ പട്ടികജാതിലിസ്റ്റിൽ ചേർക്കുന്നത് ക്രിസ്തീയ ആദർശങ്ങൾക്ക് യോജിച്ചതല്ല എന്ന് അഭിപ്രായപ്പെടുന്ന മേരി ഭവനം യോഹന്നാൻെറ ലേഖനത്തിന് പ്രതികരണങ്ങൾ പ്രതീക്ഷിക്കുന്നു - പത്രാധിപർ)

ദളിത് ക്രൈസ്തവരെ ഹിന്ദു അയിത്ത ജാതികളുടെ അതേപട്ടികയിൽ ഉൾപ്പെടുത്തണം എന്ന അവകാശവാദവുമായി ക്രൈസ്തവ സഭകൾ ഒറ്റക്കെട്ടായി ബിഷപ്പുമാരുടെയും മറ്റു സഭാനേതാക്കളുടെയും സംയുക്താഭിമുഖ്യത്തിൽ സമരം നടത്തി വരികയാണല്ലോ.

ഇതിൻെറ അർത്ഥം; ഈ വിഭാഗത്തെ - ക്രിസ്ത്യാനികളായി അംഗീകരിക്കാൻ തയ്യാറല്ല, പകരം 'ദളിത് ക്രിസ്ത്യാനി' എന്ന പേരും ഗ്രൂപ്പും ഉണ്ടാക്കി.; ക്രിസ്തീയസഭകൾക്കുള്ളിൽ ജാതിവ്യവസ്ഥ, ജാതി വ്യത്യാസം ഇവ ശരിവച്ചു; ജാതിയുടെ പേരിൽ കൂടിയ ക്രിസ്ത്യാനി, കുറഞ്ഞ ക്രിസ്ത്യാനി ഉണ്ടെന്ന് സ്ഥിരീകരിച്ചു. ദളിത് ക്രൈസ്തവരെ അവർ പണ്ട് ഉപേക്ഷിച്ചു പോന്ന ഹിന്ദുമതത്തിലേക്കും ഹീനജാതി അയിത്തക്കുഴിയിലേക്കും തള്ളിക്കളയാൻ ക്രൈസ്തവസഭാനേതൃത്വം ഗൂഢാലോചനയിലൂടെ ബോധപൂർവ്വം ശ്രമിച്ചു കൊണ്ടിരിക്കുന്നു എന്നതാണ് യാഥാർത്ഥ്യം ''ക്രിസ്തുമതത്തിൽ ജാതിയില്ല, പട്ടികജാതിക്കാരുമില്ല''. എന്ന് സുപ്രീം കോടതിയും ഹൈക്കോടതിയും വിധി പ്രഖ്യാപിച്ചിരിക്കുന്നു. ക്രിസ്തീയസഭയിൽ: യഹൂദൻ, യവനൻ ശകൻ, ബർബ്ബരൻ, ദാസൻ, സ്വതന്ത്രൻ, ആണ്, പെണ്ണ് എന്ന വ്യത്യാസമില്ല. ''എല്ലാവരും ക്രിസ്തുവിൽ ഒന്നത്രേ'' എന്ന് പുതിയനിയമം പ്രഖ്യാപിക്കുന്നു. (ഗലാത്യർ 3 : 27 - 29) മാത്രമോ?

''ഒരുവൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടിയാകുന്നു'' പഴയതു കഴിഞ്ഞുപോയി ഇപ്പോൾ അവർ ഏതു ജാതിയാണ്? ''തെരഞ്ഞെടുക്കപ്പെട്ട ജാതി, രാജകീയ പുരോഹിതവർഗ്ഗം, വിശുദ്ധവംശം''. സത്യം ഇതായിരിക്കെ മാറ്റമില്ലാത്ത ദൈവവചനത്തെയും ഭാരതത്തിലെ സുപ്രീം അധികാരമുള്ള കോടതിവിധികളെയും ധിക്കരിച്ചുകൊണ്ട് സഭയ്ക്കുള്ളിൽ ജാതിയും വിവേചനവും നിലനിർത്തിപ്പോന്നവർ ഇപ്പോൾ ക്രിസ്തീയസഭയിൽ ജാതിയുണ്ട് ജാതിവേണം അയിത്തം വേണം ജാതി പറഞ്ഞുതന്നെ ക്രിസ്ത്യാനികളെ ഹിന്ദു അയിത്ത ജാതിയിലേക്ക് തിരിച്ചു ഓടിക്കാൻ ഇതാ ഞങ്ങൾ തയ്യാർ ഞങ്ങൾ ഒറ്റക്കെട്ടായിസമരത്തിൽ എന്നു പറഞ്ഞ് പരസ്യമായിരംഗത്തു വന്നിരിക്കുന്ന, ക്രിസ്തുവിനും സുവിശേഷത്തിനും എതിരായ അസാധാരണ സംഭവമാണു നാം കാണുന്നത്.

'പട്ടിക ജാതിയിലാകുക' എന്നു പറഞ്ഞാൽ ഹിന്ദുവാകുക എന്നു തന്നെയാണർത്ഥം ക്രിസ്തുവിനെയും ക്രിസ്ത്യാനി എന്ന പദവിയെയും ഉപേക്ഷിച്ച് പഴയ പുലയനും പറയനും കുറവനുമായി നടന്നുകൊള്ളാൻ സംവരണം എന്ന എച്ചിൽ ചൂണ്ടിക്കാട്ടി പാവപ്പെട്ട ജനത്തെ പ്രേരിപ്പിച്ച് സമരത്തിനിറക്കി സമരനേതൃത്വം കയ്യിലെടുത്തു തുള്ളിച്ചാടി നടക്കുന്ന സഭാനേതാക്കളെല്ലാവരും അവർ ആരുതന്നെ ആയിരുന്നാലും ശരി അവർ ക്രിസ്തുവിനും സുവിശേഷത്തിനും ശത്രുക്കളാണ്. അവർ ക്രിസ്ത്യാനികളല്ല ജാതിനിലനിർത്തിയിരിക്കുന്ന സഭകളൊന്നും തന്നെ ക്രിസ്തീയസഭകളുമല്ല.

ആത്മീയമായി അത്യുന്നതനിലവാരത്തിൽ നിൽക്കുന്ന സുവിശേഷപ്രസംഗകർ, ക്രിസ്തീയ സാഹിത്യകാരന്മാരായ എഴുത്തുകാർ, നൂറുകണക്കിനുള്ള സുവിശേഷപ്രസിദ്ധീകരണ ങ്ങളുടെ പത്രാധിപന്മാർ, പെന്തക്കോസ്തു സഭകൾ ഉൾപ്പെടെയുള്ള വിവിധ സഭകൾ ഇവരെല്ലാംതന്നെ ഈ പ്രശ്നത്തിൽ പ്രതികരിക്കാതെ ഇതുവരെ ഒളിച്ചുകളിക്കുന്നു, മൗനമവലംബിക്കുന്നു. ഇത് കുറ്റകരമായ അനാസ്ഥയാണ്.

ഒന്നുകിൽ: ക്രിസ്ത്യാനിയെ അയിത്തജാതിയാക്കൽ പരിപാടിതെറ്റാണ്. സഭാ നേതാക്കൾ അതിൽനിന്നു പിൻതിരിയണം. അല്ലെങ്കിൽ: ഇതു ശരിയാണ്, ഇതുവേണം എന്നു തുറന്നു പറയണം.

ഞങ്ങൾ പറയുന്നു: ഒന്നുകിൽ ക്രിസ്ത്യാനി അല്ലെങ്കിൽ ഹിന്ദു. ദളിത് ക്രിസ്ത്യാനി വേണ്ട. ജാതിയുള്ള സഭകളും വേണ്ട. ●

പത്രാധിപർക്കുള്ള കത്ത്

## ദേശസ്നേഹം ദൈവസ്നേഹ വിരുദ്ധമോ?

ആഗസ്റ്റ് ലക്കം മലങ്കര സഭാ മാസിക കണ്ടു. കേരളീയനായ പുതിയ രാഷ്ട്രപതിക്ക് ആശംസകൾ അറിയിച്ചത് അവസരോചിതമായി, അഭിനന്ദനങ്ങൾ. ഭാരതം, സ്വാതന്ത്ര്യത്തിന്റെ 50 - ാം വാർഷികം ആഘോഷിക്കുന്ന ഈ അവസരത്തിൽ, ആഗസ്റ്റ് മാസത്തിൽ പ്രസിദ്ധീകരണപ്പെട്ടിട്ടുള്ള എല്ലാ മത, രാഷ്ട്രീയ, സാംസ്കാരിക പ്രസിദ്ധീകരണങ്ങൾ ആശംസകളും ഒക്കെ പ്രസിദ്ധീകരിച്ചിട്ടുണ്ട്. ആഗസ്റ്റ് മാസത്തിലെ മലങ്കരസഭാമാസികയിൽ ആമുഖലേഖനം ഇത്തരത്തിലുള്ള ഒന്നായിരിക്കും എന്ന് എനിക്ക് പ്രതീക്ഷ ഉണ്ടായിരുന്നു. കേവലം ഒരാശംസപോലും നേരുവാൻ നമ്മുടെ സഭാപ്രസിദ്ധീകരണത്തിന് കഴിയാതെ പോയതിൽ ഖേദിക്കുന്നു. ദേശസ്നേഹം ദൈവസ്നേഹത്തിന് വിരുദ്ധമാകും എന്ന് തോന്നുന്നില്ല. താൻ ജീവിക്കുന്ന സമൂഹത്തോടുള്ള പ്രതിബന്ധതയും സ്നേഹവുമാണ് ദൈവസ്നേഹത്തിലേക്കുള്ള വഴി എങ്കിൽ ഈ സമൂഹം അധിവസിക്കുന്ന ദേശത്തേയും രാജ്യത്തേയും സ്നേഹിക്കുവാൻ പഠിപ്പിക്കുന്നതിൽ തെറ്റൊന്നുമില്ല.

മറ്റൊന്ന് എല്ലാവർഷവും ഭാരതത്തിന്റെ സ്വാതന്ത്ര്യ ദിനവും ശൂനോയോ പെരുന്നാളും ഒരേ ദിവസമാണ്. അന്ന് രാഷ്ട്രത്തിനുവേണ്ടി പ്രാർത്ഥിക്കുന്ന ചില പള്ളികളും ഉണ്ടാകാം. അൻപതാം സ്വാതന്ത്ര്യ വാർഷികം ആചരിക്കുന്ന ഈ വേളയിൽ പരിശുദ്ധ ബാവാ തിരുമേനിയുടെ ഒരു കല്പനയും ഈ അവസരത്തിൽ പ്രാർത്ഥിക്കത്തക്കവണ്ണം ഒരു ചെറുപ്രാർത്ഥനയും സഭയിലെ എല്ലാ പള്ളികൾക്കും അയച്ചിരുന്നുവെങ്കിൽ, എന്നും പിരിവു സംബന്ധമായും സഭാ കേസുസംബന്ധമായും ഉള്ള കല്പനകൾ മാത്രം വായിച്ചുകേട്ടിട്ടുള്ള സഭാമക്കൾക്ക്, ഒരുപുതുമയും ഈ പ്രത്യേക അവസരത്തിന്റെ ഗൗരവവും ബോദ്ധ്യമായേനേ.

*ഫാദർ സജി യോഹന്നാൻ*
*സിങ്കറൗലി*

*(ഈ ലക്കത്തിൽ സ്വാതന്ത്ര്യ സുവർണജൂബിലി ലേഖനം ചേർത്തിട്ടുണ്ട് - പത്രാധിപർ)*

### മർത്തമറിയം സമാജം മത്സരപരീക്ഷയിൽ റാങ്കുകൾ നേടിയവർ (1996)

*സീനിയേഴ്സ്*

I എൽസി സാമുവേൽ, വെൺമണി.
II ഓമന ചാക്കോ, നിരണം.
II പി. ജി. ഏലിയാമ്മ, തുമ്പമൺ.
III അമ്മിണി ചാക്കോ, തുമ്പമൺ.

*പ്രോത്സാഹന സമ്മാനം*

ഡി. മേരിക്കുട്ടി, തിരുവനന്തപുരം.

*ജൂണിയേഴ്സ്*

I ഷേർലി മേരി തോമസ്, കൊറ്റനാട്.
I ആൻസി തോമസ്, ചുങ്കത്തറ.
II സജി ജേക്കബ്, മീന്തലക്കര.
II ആനി വറുഗീസ്, ഡൽഹി.
III സിസ്റ്റർ റോസ്‌ലിൻ, സെൻറ് മേരീസ് കോൺവെൻറ്, അടൂർ.

ലേഖനമത്സരം

I ലീലാമ്മ മത്തായി , ഉല്ലാസ് നഗർ.
II റ്റി. റോസമ്മ, ന്യൂഡൽഹി.
III കുഞ്ഞമ്മ വറുഗീസ്, പത്തനംതിട്ട.

ചെറുകഥ

I പ്രിൻസി പോൾ, പയ്യാനം.
II സാറാമ്മ രാജു, ഫാരിദാബാദ്.

കവിത

I അന്നമ്മ തോമസ്, പൂന.
II കുഞ്ഞുമോൾ സി. കെ., ന്യൂഡൽഹി.

### 1997 - ലെ മത്സരപരീക്ഷയുടെ സിലബസ് (പഠിക്കേണ്ട ഭാഗങ്ങൾ)

A. *പത്രോസിന്റെ രണ്ടാം ലേഖനം*

B. *ഉപവാസവും ആത്മീയ ശിക്ഷണവും* വാല്യം- 2 By Rev Fr. C. C. Cherian

C *പ്രാർത്ഥന*

(1) ഉയരപ്പെട്ടവന്റെ രഹസ്യസ്ഥലത്ത് ഇരിക്കുന്നവൻ.........................................

(2) എന്റെ ദൈവവും എന്റെ നീതിയുടെ രക്ഷിതാവുമേ നിന്നെ ഞാൻ വിളിച്ചപ്പോൾ

D *ഗീതങ്ങൾ*

(1) വിവാഹ ശുശ്രൂഷ,
സഭയാം തിരു സഭയാ - മീ- ഞാൻ...........
സ്തുതി ചെയ്യുന്നോൻ ഞാൻ ധന്യ.

(2) മാർ അപ്രേമിന്റെ മെമ്രാ
കർത്താവെ കറയില്ലാത്ത ഹൃദയമെനിക്കരുളിടണമെ ......................................................
ഇമ്പങ്ങളെ വെടിയുന്നതുമാം നിർമ്മല ചിത്തം നൽകണമെ(12 വരി)

# വി. കുമ്പസാരം - സാങ്കേതികവശങ്ങളും ആത്മീയവശങ്ങളും

അഡ്വ. പി. വി. വർഗ്ഗീസ് M.A; LLB
(പൂവത്തിനാൽ) ഹൈദ്രാബാദ്

വിശുദ്ധ കുമ്പസാരത്തിൻെറപ്രാധാന്യത്തെയും അതിൽ അടങ്ങിയിരിക്കുന്ന വിവിധ വിഷയങ്ങളെ സംബന്ധിച്ചുപഠനം നടത്തുകയും അതിൻെറ ആത്മീയവും സങ്കേതികവുമായ വശങ്ങൾ പരിശോധിക്കുകയുമാണ്. ഈ ലേഖനത്തിൻെറ ഉദ്ദേശ്യം

**1. കുമ്പസാരം- ഒരുകൂദാശയാണ്.**

സഭ നിശ്ചയിച്ചിരിക്കുന്ന എഴുകൂദാശകളിൽ ഒന്നാണ് ഇത്. മറ്റുകൂദാശകൾ മാമ്മോദീസാ, വിവാഹം, പട്ടത്വം, വി. കുർബാന, മുറോൻ അഭിഷേകം എന്നിവയാണ്.

**2. കുമ്പസാരവും വി.കുർബാന അനുഭവവും.**

ഇവ രണ്ടും ബന്ധപ്പെട്ടിരിക്കുന്നുവെങ്കിലും കുമ്പസാരിക്കുന്നവർ വി. കുർബാന അനുഭവിക്കണമെന്നോ വി.കുർബാന അനുഭവിക്കുന്നവർ കുമ്പസാരിച്ചിരിക്കണമെന്നോ നിർബന്ധമില്ല; കുമ്പസാരത്തിൽ കുടി പാപങ്ങളെ കഴുകിക്കളഞ്ഞ് വെടിപ്പാക്കപ്പെട്ടു കഴിയുമ്പോൾ വ. കുർബാന സ്വീകരിക്കാൻപറ്റിയ സന്ദർഭവുമാണ്. അതേപോലെതന്നെ പാപം ഒന്നും ചെയ്തിട്ടില്ലെന്നു ഉത്തമ ബോദ്ധ്യമുണ്ടെങ്കിൽ കുമ്പസാരം കൂടാതെ തന്നെ വി. കുർബാന സ്വീകരിക്കാവുന്നതാണ്.

**3. പൂർണ്ണ കുമ്പസാരം എന്ത്?.**

കുമ്പസാരം പൂർണ്ണമാകണമെങ്കിൽ താഴെ പറയുന്നവ അതിൻെറ ക്രമമനുസരിച്ച് നിവർത്തിച്ചിരിക്കണം.

(a) ചെയ്തുപോയ പാപത്തെക്കുറിച്ച് ബോധമുണ്ടാകണം.

(b) പശ്ചാത്തപിക്കണം.

(c) സഭ നിശ്ചയിച്ചിരിക്കുന്ന പ്രാർത്ഥനകൾ നടത്തണം.

(കാലം ചെയ്ത പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ പ്രസിദ്ധീകരിച്ചിരിച്ചിട്ടുള്ള കുർബാന/പ്രാർത്ഥനാ ക്രമങ്ങളിൽ ഇതിനുള്ള പ്രാർത്ഥന ഉൾപ്പെടുത്തിയിട്ടുണ്ട്. കൂടാതെ സഭ പ്രസിദ്ധീകരിച്ചിട്ടുള്ള കുമ്പസാരസഹായി എന്ന പുസ്തകത്തിലുണ്ട്.) 51-ാം സങ്കീർത്തനവും വായിച്ചിരിക്കണം)

(d) ഒരു പുരോഹിതൻെറ മുമ്പിൽ മുട്ടുകുത്തി ചെയ്തുപോയ പാപങ്ങൾ ഏറ്റുപറയണം.

(e) പാപങ്ങൾ ക്ഷമിച്ചു തരാൻ പുരോഹിതൻ ദൈവത്തോട് അപേക്ഷിക്കുന്നു.

(f) പുരോഹിതൻ കുമ്പസാരിക്കപ്പെടുന്നയാളിൻെറ തലയിൽ കൈവച്ചുപ്രാർത്ഥിക്കുന്നു.

**4. ഹൂസോയോ പ്രാർത്ഥന എന്ത്?**

അടുത്തകാലത്ത് എപ്പോഴെങ്കിലും വി. കുമ്പസാരം നടത്തിയിട്ടുള്ളവർക്ക് അതിനുശേഷം ഗണ്യമായ പാപം ഒന്നും ചെയ്തിട്ടില്ലെന്നു ബോധ്യമുണ്ടെങ്കിൽ ഹൂസോയോ സ്വീകരിച്ച് വി. കുർബാന കൈക്കൊള്ളാവുന്നതാണ്. ഇത് കുമ്പസാരത്തിന് പകരമുള്ളതാണെന്നു തെറ്റിധരിച്ച്. ചിലർ കുമ്പസാരം നടത്താതെ ഹൂസോയോ മാത്രം സ്വീകരിച്ച് വി. കുർബാന അനുഭവിക്കുന്നുണ്ട്.

1979 ഫെബ്രുവരിയിൽ കൂടിയ ഒരു സുന്നഹദോസിൻെറ നിശ്ചയപ്രകാരമാണ് ഇതനുവദിച്ചിട്ടുള്ളത്. എന്നാൽ പ. കാതോലിക്കാബാവാ അടുത്തകാലത്ത് അയച്ച ഒരു കല്പനയിൽ ഇതു നിരുത്സാഹപ്പെടുത്തേണ്ടതാണ് എന്നു നിർദ്ദേശിച്ചിട്ടുണ്ട്. എന്നാൽ പല വൈദികരും കല്പനയിലെ ഈ നിർദ്ദേശം സ്വീകരിച്ചു കാണുന്നില്ല.

**5. പൊതുയോഗത്തിലിരിക്കുന്നതിനുള്ള അർഹത.**

ഇടവകയോഗത്തിൽ സംബന്ധിക്കുന്നതിന് അർഹത നേടുന്നതിന് ഒരു കുടശ്ശിഖ തീർക്കേണ്ടതുണ്ട്. ഒന്ന് പണസംബന്ധമായ കുടിശ്ശിക. മറ്റൊന്ന് പാപങ്ങളുടെ കുടിശ്ശിക സഭാഭരണഘടനയുടെ 7-ാം വകുപ്പനുസരിച്ച് ഇരുപത്തിയൊന്ന് വയസ്സു പ്രായം തികഞ്ഞവരും ആണ്ടിൽ ഒരുതവണയെങ്കിലും കുമ്പസാരിച്ച് വിശുദ്ധകുർബാന കൈക്കൊള്ളുന്നവരും ആയ എല്ലാ പുരുഷന്മാർക്കും ഇടവകയോഗത്തിൽ അംഗങ്ങളായിരിക്കാവുന്നതാകുന്നു. 10-ാം വകുപ്പനുസരിച്ച് ഒരു ഇടവകയോഗാംഗം ഏതെങ്കിലും ഇനത്തിൽ പള്ളിക്കോ സമുദായത്തിനോ ചെല്ലേണ്ട സംഖ്യ ആറുമാസക്കാലത്തേയ്ക്കു

കൊടുക്കാതെ വീഴ്ചവരുത്തിയാൽ ആ അംഗത്തിനു ഇടവകയോഗത്തിൽ സംബന്ധിക്കുന്നതിനോ വോട്ടു ചെയ്യുന്നതിനോ അവകാശമില്ല എന്നും പറയുന്നുണ്ട്.

ഇവിടെ കുമ്പസാരമെന്നു പറയുന്നത് പൂർണ്ണ കുമ്പസാരത്തെ ഉദ്ദേശിച്ചാണ്. ചിലർ മുട്ടുകുത്തി നിന്ന് ഹൂസൊയോ സ്വീകരിച്ച് കുമ്പസാര രജിസ്റ്ററിൽ പേരും എഴുതി വച്ച് പൊതുയോഗത്തിൽ സംബന്ധിക്കുന്നതിന് അർഹത നേടുന്നുണ്ട്. ഇതു സാങ്കേതികമായിശരിയാണെങ്കിലും ആത്മീയമായി ശരിയല്ല. സഭ ഒരു ആത്മീയസ്ഥാപനമാണ്. കുമ്പസാരിച്ചു വി. കുർബാന കൈക്കൊണ്ടിരിക്കണമെന്ന് 7-ാം വകുപ്പിൽ പറയുന്നുണ്ട്. കുമ്പസാരിക്കുന്നവരുടെ പേരു വിവരമടങ്ങിയ രജിസ്റ്റർ എല്ലാ ഇടവകയിലും സൂക്ഷിക്കുന്നുണ്ട്. എന്നാൽ വിശുദ്ധ കുർബാന അനുഭവിക്കുന്നവരുടെ പേരുൾക്കൊള്ളുന്ന രജിസ്റ്റർ ഇല്ല. പൊതുയോഗത്തിൽ സംബന്ധിക്കുന്നതിന് അർഹത നേടുന്നതിന് മാത്രമായി കുമ്പസാരിച്ചു രജിസ്റ്ററിൽ പേരെഴുത്തുള്ള ധാരാളം പേർ പൊതുയോഗങ്ങളിൽ സംബന്ധിക്കുന്നില്ലേ.

6. ആണ്ടു കുമ്പസാരം എന്നൊന്നുണ്ടോ?

അങ്ങനെയൊന്നില്ല. ആ പദപ്രയോഗവും ആശയവും തെറ്റാണ്. ഈ പ്രയോഗം മുകളിൽ പ്രസ്താവിച്ച ഭരണഘടനയുടെ 7-ാം വകുപ്പിൽ നിന്നുണ്ടായതായിരിക്കാം. ഒരു വർഷത്തെ അസുഖം മുഴുവൻ വർഷത്തിലൊരിക്കൽ ചികിത്സിച്ചു ഭേദമാക്കാറില്ലല്ലോ. അപ്പപ്പോൾ ചികിത്സിച്ചു രോഗനിവൃത്തി വരുത്തുകയാണല്ലോ. പാപ നിവൃത്തിയിലും അപ്രകാരം തന്നെ വേണം.

7. പള്ളിക്കോ, പുരോഹിതനോ പണം നൽകിയാൽ പാപപരിഹാരം ലഭിക്കുമോ? ഇല്ല കുമ്പസാരിച്ചശേഷം ചിലർ സ്വമേധയാ നേർച്ചയിടാറുണ്ട്. സഭയോ ഇടവകയോ അതിന് ഫീസൊന്നും നിശ്ചയിച്ചിട്ടില്ല. പ്രായപൂർത്തിയായ ഓരോ പുരുഷനും സഭാ തലവന് 13 പൈസാ തലവരി പണമായി നൽകുന്ന ഒരു പതിവ് കുറേക്കാലം മുമ്പുണ്ടായിരുന്നു. അതിനു റിശിസ്സ എന്നു പേരു പറയുന്നു. ഇതു ചില ഇടവകകളിൽ പിരിച്ചുകൊണ്ടിരുന്നത് കുമ്പസാരത്തിന് ചെല്ലുമ്പോഴായിരുന്നു. അതിനാൽ റിശിസ്സയെ പാപപരിഹാരത്തിനുള്ള പണമായി തെറ്റിദ്ധരിച്ചിരുന്നു.



## For Favours Received


A.I. Jacob & Family, Koleswadi


P. E. Rachelamma Nilambur


ഷാജി, ചുങ്കത്തിൽ

സമീക്ഷ

# ചെറിയവരെ തുച്ഛീകരിക്കരുത്

ഫാദർ റ്റി. ജെ. ജോഷ്വാ

'ഈ ചെറിയവരിൽ ഒരുവനെ തുച്ഛീകരിക്കാതിരിക്കുവാൻ സൂക്ഷിച്ചുകൊൾവിൻ''. (മത്താ. 18 : 10) യേശുക്രിസ്തുവിന്റെ ഈ അനുശാസനം നാം ഗൗരവമായി എടുത്തിട്ടുണ്ടോ? ശിശുക്കൾക്കും അവരുടെ ആത്മീകപരിപോഷണത്തിനും മുൻഗണന കല്പിച്ച കർത്താവാണ് അവരെ അവഗണിക്കരുതെന്ന് ഉത്ബോധിപ്പിച്ചത്.

ഇന്നു നമ്മുടെ സഭയിലെ സണ്ടേസ്കൂൾ പ്രസ്ഥാനം അഭിമാനാർഹങ്ങളായ പല നേട്ടങ്ങളും കൈവരിച്ചിട്ടുണ്ട് എന്ന് അവകാശപ്പെടാം. പല നൂതനപരിപാടികളും ആവിഷ്കരിച്ച് നടപ്പിലാക്കിക്കൊണ്ടിരിക്കുന്നു. ജനറൽ ക്ലാസിന് ഏകീകരണവും പ്രയോജനക്ഷമതയും കൈവരുത്തുവാൻ ''മാർഗ്ഗദീപം'' എന്ന പുസ്തകം രണ്ടു വാല്യങ്ങളിൽ പ്രസിദ്ധീകരിച്ചു; പത്താം ക്ലാസ്സു പാസ്സാകുന്നവർക്കു നൽകുന്ന സർട്ടിഫിക്കറ്റ് സമാകർഷകമാക്കി; ജീവകാരുണ്യദിനം ആചരിക്കുന്നതിൽ കൂടി സഭയിലെ ജീവകാരുണ്യപ്രവർത്തനങ്ങളെപ്പറ്റി കുട്ടികളെ ബോധമതികളാക്കുകയും, സ്തോത്രകാഴ്ചയിൽ കൂടി അവരുടെ പങ്കാളിത്തവും കൈവരുത്തുകയും ചെയ്തു. അദ്ധ്യാപകർക്ക് സാമ്പത്തിക സഹായം നൽകുവാൻ തക്കവണ്ണം ക്ഷേമനിധി രൂപീകരിച്ചു; പ്രവർത്തകരുടെ പ്രയോജനത്തിനായി മേഖലാടിസ്ഥാനത്തിൽ, ബോധവൽക്കരണസന്ദേശം പാഠപുസ്തകങ്ങൾ പരിഷ്കരിച്ചു. ഇങ്ങനെ ശ്രദ്ധേയങ്ങളായ പലതും പ്രാവർത്തികമാക്കി പുതിയ ഉണർവും ഉന്മേഷവും ഉളവാക്കുവാൻ കഴിഞ്ഞിട്ടുണ്ട്.

എന്നാൽ സണ്ടേസ്കൂൾ പ്രവർത്തനം നേരിടുന്ന ചില പ്രശ്നങ്ങൾ നമ്മുടെ മുമ്പിൽ അവശേഷിക്കുന്നു. അവയെപ്പറ്റി ഗാഢമായി ചിന്തിക്കുകയും എപ്രകാരം പരിഹാരം വരുത്തുവാൻ കഴിയുമെന്ന് കണ്ടുപിടിക്കുകയും വേണ്ടതാണ്.

1. സണ്ടേസ്കൂൾ നടത്തുന്നതിനുള്ള സ്ഥല സൗകര്യം : പ്രത്യേകമായ കെട്ടിടങ്ങൾ ഒന്നുമില്ലാതെ പള്ളിയിൽ വച്ചുതന്നെ നടത്തുന്ന അവസ്ഥയാണ് ഭൂരിപക്ഷ ഇടവകകളിലുമുള്ളത്. തന്മൂലം പല അസൗകര്യങ്ങളും സണ്ടേസ്കൂൾ നടത്തിപ്പിൽ നേരിടുന്നു. മാമോദീസാ, വിവാഹം, പൊതുയോഗം എന്നിവ പള്ളിയിൽ വച്ചു നടത്തപ്പെടുമ്പോൾ പലപ്പോഴും മുടങ്ങിപ്പോകുന്നത് സണ്ടേസ്കൂളുകളാണ്. മർത്തമറിയം സമാജവും പള്ളിയിൽ വച്ച് അതേസമയം തന്നെ നടത്തപ്പെടുമ്പോൾ പ്രശ്നം സങ്കീർണ്ണമാകുന്നു. വള്ളത്തിൽ ആളുകൾ കൂടുമ്പോൾ വല്യമ്മയെ എടുത്തു വെള്ളത്തിൽ ഇടുന്നതുപോലെ സണ്ടേസ്കൂൾ മാറ്റിവയ്ക്കപ്പെടുന്നു.

മിക്കഇടവകകളും ഇന്നു പാരിഷ് ഹാൾ നിർമ്മിക്കുന്നതിൽ തല്പരരാണ്. പട്ടണങ്ങളിൽ മാത്രമല്ല നാട്ടിൻ പുറങ്ങളിൽ പോലും പാരിഷ് ഹാളുകൾ ഇന്നു ധാരാളമായി ഉയർന്നുവരുന്നു. മുകളിൽ പറഞ്ഞ പ്രശ്നത്തിന് പാരിഷ് ഹാൾ ഒരു പരിഹാരമായിത്തീരേണ്ടതാണ്. പക്ഷേ അനുഭവത്തിൽ അങ്ങനെ കാണുന്നില്ല. സണ്ടേസ്കൂൾ നടത്തപ്പെടുന്നതിനുള്ള താല്പര്യത്തെക്കാൾ പാരിഷ് ഹാൾ വിവാഹ പാർട്ടികൾക്ക് നൽകി,പള്ളി വരുമാനം വർദ്ധിപ്പിക്കാനുള്ള ഉത്സാഹമാണ് പള്ളി നടത്തിപ്പുകാർക്കുള്ളത്. സണ്ടേസ്കൂളിനെപ്പറ്റി തീഷ്ണതയുള്ള വൈദികർ പോലും ഇവിടെ നിസ്സഹായരാണ്. നമ്മുടെ വിവാഹങ്ങൾ അധികവും ഞായറാഴ്ചയാണ് നടത്തുക. അതു രാവിലെ ആയാലും ഉച്ചതിരിഞ്ഞായാലും പാരിഷ് ഹാൾ പാർട്ടിനടത്തിപ്പുകാർ നേരത്തെ തന്നെ കൈയ്യടക്കും. പള്ളിയിലും അസൗകര്യങ്ങൾ സൃഷ്ടിക്കുന്നു. വിവാഹത്തിനു ഗായകസംഘം ഇന്ന് അനുപേക്ഷണീയഘടകമാണ്. ഞായറാഴ്ച കുർബ്ബാന കഴിയുന്ന ഉടൻതന്നെ അവർ പള്ളി കൈയേറും. അവരുടെ പ്രത്യേകമൈക്കുസെറ്റും, സംഗീതോപകരണങ്ങളും പള്ളിയുടെ മുൻനിരകളിൽ നിരത്തിക്കഴിയും. മാത്രമല്ല പിന്നീട് ഉപകരണങ്ങളിൽ തട്ടലും മുട്ടലും മൂളലുമായി തുടരുകയും ചെയ്യും.

ഹാളും പള്ളിയും സണ്ടേസ്കൂളിനു ലഭ്യമാകാതെ പോകുന്നു. അതെപ്പറ്റി പള്ളിനടത്തിപ്പുകാർക്ക് കുണ്ഠിതമുണ്ടാകാറില്ല. ''ഇന്നു സണ്ടേസ്കൂൾ ഉണ്ടായിരിക്കുന്നതല്ല'' എന്നു പട്ടക്കാരൻ പ്രഖ്യാപിക്കുമ്പോൾ കുട്ടികൾ സന്തോഷത്തോടെ വീടുകളിലേക്കു പൊയ്ക്കൊള്ളും. വർഷത്തിലെ 52 ഞായറാഴ്ചകളിൽ പകുതിപോലും സണ്ടേസ്കൂൾ നടത്തുവാൻ കഴിയാത്ത ദുഃസ്ഥിതി

ഇന്നു നിലനിൽക്കുന്നു. മാതാപിതാക്കൾ ഇതെപ്പറ്റി പരാതിയൊന്നുമില്ലേ?

നമ്മുടെ കുഞ്ഞുങ്ങളുടെ ആത്മികപരിപോഷണത്തിൽ നിസ്സംഗതയും അനാസക്തിയും പുലർത്തുന്നതു ശരിയോ? നാം എന്തൊക്കെ കെട്ടിപ്പെടുത്താലും, നമ്മുടെ കുഞ്ഞുങ്ങളുടെ ആത്മികവളർച്ചയെ നാം അവഗണിച്ചാൽ ഭാവി അപകടത്തിലാകുമെന്നു പറയാൻ പ്രവചനവരമൊന്നും ആവശ്യമില്ല. "ആർക്കേഡുകളും" കോംപ്ലക്സുകളും" പടുത്തുയർത്തുവാനാണ് നമുക്കുതാത്പര്യം. കാരണം അവ സാമ്പത്തിക മുന്നേറ്റം ഉണ്ടാക്കും. ഏതിനു നാം മുൻഗണന നൽകുന്നു എന്നുള്ളതാണ് പ്രധാനം. നമ്മുടെ മുൻഗനാക്രമം നമ്മുടെ വീക്ഷണത്തെയും ജീവിതനിലവാരത്തെയും പ്രതിഫലിപ്പിക്കുന്നതായിരിക്കും.

എങ്ങനെ ഈ പ്രശ്നം കേരളത്തിലെ ഇതര സഭകൾ പരിഹരിക്കുന്നു? മാർത്തോമ്മാസഭയിൽ ഈ പ്രശ്നമുദിക്കുന്നേയില്ല. കാരണം അവർക്ക് ഞായറാഴ്ചകളിൽ വിവാഹം അനുവദിച്ചിട്ടില്ല. അത് ഒരു ഡോഗ്മാപോലെ അവർ അനുശാസിക്കുന്ന കാര്യമാണ്. അതിൻെറ വേദശാസ്ത്രപരമായ സാധുതയെക്കുറിച്ചൊന്നും ഇവിടെ വിചിന്തനം ചെയ്യുന്നില്ല. റോമൻ കത്തോലിക്കാസഭയിൽ ഞായറാഴ്ച വിവാഹങ്ങൾ നടത്താറുണ്ട്. എന്നാൽ ആരാധനയും, സണ്ടേസ്കൂളും കഴിഞ്ഞുമാത്രമേ വിവാഹം നടത്താവൂ എന്നു നിർബന്ധിക്കുന്നു. ഞായറാഴ്ച പാരിഷ് ഹാളുകൾ നൽകും പക്ഷേ ഒരു മണികഴിഞ്ഞു മാത്രമേ ഉപയോഗത്തിനു നൽകപ്പെടുകയുള്ളു. അവരുടെ ഇടവകകളിൽ സണ്ടേസ്കൂളിൽ (അഥവാ കാറ്റക്കിസം ക്ലാസ്സിൽ) സംബന്ധിക്കാത്ത കുട്ടികൾ ആരും തന്നെ ഉണ്ടാവുകയില്ല. മേൽപ്പറഞ്ഞ രണ്ടു സഭകളുടെ മാതൃകയിൽ നിന്ന് നമുക്ക് എന്തെങ്കിലും സ്വീകരിക്കാൻ കഴിയുമോ ?

ഈ ലേഖകൻ ഒരു പള്ളിയുടെ ചുമതല ഏറ്റപ്പോൾ അവിടെ പാരിഷ് ഹാളുണ്ട്. പക്ഷേ സണ്ടേസ്കൂളിനു ക്രമമായി ഉപയോഗിക്കാൻ ലഭ്യമല്ലായിരുന്നു. അതിനുള്ള പോംവഴി സണ്ടേസ്കൂളിനു വേണ്ടി പ്രത്യേകം കെട്ടിടം ഉണ്ടാക്കുകയായിരുന്നു. അങ്ങനെ ഉണ്ടാക്കിയ കെട്ടിടത്തിൽ തിങ്കൾ മുതൽ വെള്ളി വരെ നേഴ്സറിസ്കൂൾ ആരംഭിക്കാനും കഴിഞ്ഞു. എല്ലാ കാലത്തും ഒരുപോലെ പ്രായോഗികമാക്കാൻ കഴിഞ്ഞെന്നു വരില്ല. ഏതായാലും സുന്നഹദോസു ലവലിൽ ഈ മൗലിക പ്രശ്നത്തെക്കുറിച്ച് ചിന്തിച്ച്, സണ്ടേസ്കൂൾ നിർബാധം നടത്തത്തക്ക സംവിധാനം ഇടവകതലങ്ങളിൽ ഉണ്ടാക്കുവാൻ ആവശ്യമായ മാർഗ്ഗനിർദ്ദേശം നൽകുകയാണുവേണ്ടത്.

2. ഞായറാഴ്ച ട്യൂഷൻ: സെക്കുലർ വിദ്യാഭ്യാസത്തിൽ തങ്ങളുടെ കുഞ്ഞുങ്ങൾ മികവു കാട്ടണമെന്ന് എല്ലാ മാതാപിതാക്കളും ആഗ്രഹിക്കുന്നു; അതിനായി കുഞ്ഞുങ്ങളെ പ്രോത്സാഹിപ്പിക്കുന്നു. എന്നാൽ സണ്ടേസ്കൂളിലും അവർ നിശ്ചയമായും പഠിച്ചിരിക്കണം എന്നു നിർബന്ധമുള്ള മാതാപിതാക്കളുടെ സംഖ്യ കുറഞ്ഞുവരികയാണ്. അക്കാരണം കൊണ്ട് സണ്ടേസ്കൂൾ പത്താം ക്ലാസ്സിൽ വരുമ്പോൾ മൂന്നോ നാലോ കുട്ടികളായി (ഭൂരിപക്ഷവും പെൺകുട്ടികൾ) ചുരുങ്ങുന്നു. പത്തു കഴിഞ്ഞുള്ള രണ്ടു ക്ലാസ്സുകളിലേക്ക് അപൂർവ്വമായിട്ടാണ് കുട്ടികളെ ലഭിക്കുക.

നമ്മുടെ മാതാപിതാക്കൾക്ക് ഒരു ബോധവൽക്കരണം ഇന്നു വളരെ ആവശ്യമാണ്. മുമ്പ് സണ്ടേസ്കൂൾ വാർഷികം നടക്കുമ്പോൾ ഈ ലക്ഷ്യം കുറെയൊക്കെ സാധിക്കുമായിരുന്നു. ഇന്ന് വാർഷികത്തിന് മാതാപിതാക്കൾ സംബന്ധിക്കുന്നതായി കാണുന്നില്ല. ഒരു പള്ളിയിൽ വൈദികൻ ചെയ്തത് കൈമുത്തു കഴിയുന്നതിന് മുമ്പ് ചുരുങ്ങിയ സമയം കൊണ്ട് വാർഷികസമ്മേളനം നടത്തിത്തീർക്കുകയായിരുന്നു.

ഇടവകതലത്തിൽ മാതാപിതാക്കൾക്ക് അവരുടെ കുഞ്ഞുങ്ങളെ എങ്ങനെ "പഥ്യോപദേശത്തിൽ പോറ്റി വളർത്താം," എന്നുള്ളതിനെപ്പറ്റി ബോധവൽക്കരണത്തിന് അവസരവും വേദിയും ഒരുക്കേണ്ടതാണ്. ഇടവകദിനാചരണം ഇന്നു കൂടുതൽ പ്രചാരത്തിൽ വന്നുകൊണ്ടിരിക്കുന്നു. ഒരുമിച്ച് ആരാധിക്കാനും, ഒരുമിച്ച് കളിക്കാനും, ഒരുമിച്ച് ഭക്ഷണം കഴിക്കാനുമുള്ള അവസരമായിട്ടാണ് പ്രയോഗത്തിൽ കാണുന്നത്. അതിനോടനുബന്ധിച്ച് ഈ ബോധവത്ക്കരണ ത്തിനുള്ള സമയം കണ്ടെത്തുന്നത് ഉചിതമായിരിക്കും.

അന്തരീക്ഷമലിനീകരണത്തെക്കാൾ മാരകമാംവണ്ണം സംഭവിച്ചു കൊണ്ടിരിക്കുന്ന ധാർമ്മികവും, ആത്മീകവുമായ മലിനീകരണം നാം ഗൗരവമായിട്ടെടുത്തേ മതിയാവൂ. റ്റി. വിയിൽകൂടിയും, സിനിമയിൽക്കൂടിയും, ഇക്കിളിപ്പെടുത്തുന്ന പൈങ്കിളിസാഹിത്യത്തിൽക്കൂടിയും നമ്മുടെകുഞ്ഞുങ്ങളുടെ മനസ്സ് തിന്മയ്ക്കധീനപ്പെട്ടുകൊണ്ടിരിക്കയാണ്. ആത്മീകമായ അനുഭവത്തിൽ അവരെ കൊണ്ടുവരണമെങ്കിൽ നമ്മുടെ സണ്ടേസ്കൂളിൻെറ പ്രവർത്തനം കാര്യക്ഷമമാക്കിയേ മതിയാവൂ. സത്വരമായ ശ്രദ്ധ ഇതിലേക്കുണ്ടാകുവാൻ ആഗ്രഹിക്കുന്നു; അതിനായി അപേക്ഷിക്കുന്നു.

●

പ്രഭാഷണ വേദി

# പുതിയ നിയമത്തിലെ പത്തു ''മക്കൾ''

ഫാ. ജോസഫ് സാമുവേൽ കറുകയിൽ

സാധാരണമാതാവിന്റെയും പിതാവിന്റെയും മക്കളായി ജനിച്ച നാം പരിശുദ്ധ മാമോദീസായിലൂടെ ദൈവത്തിന്റെ മക്കളായിത്തീരുന്നു. 'അബ്ബാപിതാവേ' എന്നു വിളിക്കുവാൻ നാം അർഹരായിത്തീരുന്നു. ദൈവം നമ്മുടെ പിതാവും നാം അവന്റെ മക്കളും ആയിത്തീരുന്നു. പരിശുദ്ധസഭാമക്കൾ ആയിത്തീരുന്നു. വി. വേദപുസ്തകം ശ്രദ്ധിച്ചാൽ പത്തുതരംമക്കളെക്കുറിച്ചു പരാമർശിക്കുന്നതായികാണാം.

1. പ്രിയമക്കൾ. (എഫേ. 5: 1, 2)

''ആകയാൽ പ്രിയമക്കൾ എന്നപോലെ ദൈവത്തെ അനുകരിപ്പിൻ. ക്രിസ്തുവും നിങ്ങളെ സ്നേഹിച്ചു നമുക്കുവേണ്ടി തന്നെത്താൻ ദൈവത്തിനു സൗരഭ്യവാസനയായ വഴിപാടും യാഗവുമായി അർപ്പിച്ചതുംപോലെ സ്നേഹത്തിൽ നടപ്പിൻ'' (എഫേസ്യർ 5: 1, 2)

സാധാരണമക്കൾ എന്നതിലുപരിയായി ക്രിസ്തുതന്നെത്തന്നെ ദൈവത്തിനു സൗരഭ്യവാസനയായ വഴിപാടായി - യാഗമായി - കാൽവറിക്രൂശിൽ സമർപ്പിച്ചു തന്റെ സ്നേഹം പ്രകടമാക്കി. തന്റെ പ്രിയ മക്കളാക്കിത്തീർത്തു. പ്രിയമക്കൾ എന്ന നിലയിൽ നാം അവനെ പൂർണ്ണമായി അനുകരിക്കുകയോ അനുസരിക്കുകയോ ചെയ്യുന്നുവോ?

2. വെളിച്ചത്തിന്റെ മക്കൾ (എഫേ. 5: 8, 9)

''മുമ്പെ നിങ്ങൾ ഇരുളായിരുന്നു. ഇപ്പോഴോ കർത്താവിൽ വെളിച്ചം ആകുന്നു. കർത്താവിനു പ്രസാദമായത് എന്തെന്നു പരിശോധിച്ചുകൊണ്ട് വെളിച്ചത്തിൽ ഉള്ളവരായി നടന്നുകൊൾവിൻ''

അന്ധകാരാവസ്ഥയിലായിരുന്ന മനുഷ്യവർഗ്ഗത്തെ ദൈവം വെളിച്ചത്തിന്റെ മക്കളാക്കി. അവൻ 'വെളിവുനിറഞ്ഞോരീശോ'യാണ് . കർത്താവിന്റെ അഭാവം ആണ് അന്ധകാരം. ഈ പ്രകാശത്തിന്റെ അഭാവമാണല്ലോ ഇരുട്ട്. വെളിച്ചത്തിൽ നടക്കുന്നു എന്നഭിമാനിക്കുന്നവർ ഇരുളിന്റെ നിഷ്ഫലപ്രവർത്തികൾക്ക് കൂട്ടാളികൾ ആകരുത്. എന്ന് അപ്പോസ്തോലൻ പ്രബോധിപ്പിക്കുന്നു. ഇരുളിൽ നടക്കുവാനും ഇരുണ്ടപ്രവർത്തനങ്ങൾക്ക് കൂട്ടാളികളാകുവാനും വെളിച്ചത്തിന്റെ മക്കളെന്നഭിമാനിക്കുന്നവരെ ദൈവം അനുവദിക്കുന്നില്ല. 'സകല സൽഗുണവും നീതിയും സത്യവുമല്ലോ വെളിച്ചത്തിന്റെ ഫലം' (എഫേസ്യർ 5.10) നാം വെളിച്ചത്തിന്റെ മക്കളോ, ഇരുളിന്റെ കൂട്ടാളികളോ?

3. സത്യത്തിൽ നടക്കുന്ന മക്കൾ. (3 യോഹ: 4)

''നമുക്കു പിതാവിങ്കൽ നിന്നു കല്പന ലഭിച്ചതുപോലെ അവിടുത്തെ മക്കളിൽ ചിലർ സത്യത്തിൽ നടക്കുന്നതു ഞാൻ കണ്ടു അത്യന്തം സന്തോഷിച്ചു.''

സത്യത്തിൽ നടക്കുന്ന ചിലരെ കണ്ട് അത്യന്തം സന്തോഷിക്കുന്നു എന്ന പ്രഖ്യാപനം ശ്രദ്ധേയമാണ്. അസത്യവും അധർമ്മവും അഴിമതിയും വളർന്നു പന്തലിച്ചു കൊണ്ടിരിക്കുന്ന ഇക്കാലത്തു സത്യത്തിൽ നടക്കുന്ന ചുരുക്കം ചിലരെയെങ്കിലും കാണുമ്പോൾ സ്വർഗം സന്തോഷിക്കുന്നു. നമ്മുടെ പല കാര്യങ്ങളിലും ദൈവം ദുഃഖിക്കുമ്പോൾ സത്യത്തിൽ നടക്കുന്ന ചുരുക്കം ചിലരെക്കൊണ്ടാണ് ഈ ലോകം നിലനിൽക്കുന്നതെന്ന വസ്തുത ഓർക്കുക. നോമ്പുകളും പ്രാർത്ഥനയും ജാഗരണവുമെല്ലാം പഴഞ്ചരക്കുകളായി പലരും എണ്ണുമ്പോൾ ഇവകൾക്കു പ്രാധാന്യം നൽകുന്ന ചുരുക്കം ചിലരെങ്കിലും ഇന്നും ഉണ്ട് എന്ന സത്യം ഓർക്കുക. നാം സത്യത്തിന്റെ മക്കളായി അവനെസന്തോഷിപ്പിക്കുന്നവരോ? അധർമ്മികളോടുകൂടി അവനെ ദുഷിക്കുന്നവരോ?

4. ദൈവമക്കൾ (യോഹ. 1: 12, 1 യോഹ. 3.: 1)

''അവനെ കൈക്കൊണ്ടു അവന്റെ നാമത്തിൽ വിശ്വസിക്കുന്ന ഏവർക്കും ദൈവമക്കൾ ആകുവാൻ അവൻ അധികാരം കൊടുത്തു''

''കാൺമീൻ നാം ദൈവമക്കൾ എന്നു വിളിക്കപ്പെടുവാൻ പിതാവു നമുക്ക് എത്ര വലിയ സ്നേഹം നൽകിയിരിക്കുന്നു.

നാം ദൈവമക്കൾ ആകയാൽ നമുക്ക് അവകാശങ്ങളും നൽകിയിട്ടുണ്ട്. അവന്റെ അവകാശത്തിൽ നാമും പങ്കുകാരാണ്. എന്നാൽ അവകാശങ്ങൾ അനുഭവിക്കുവാൻ തയ്യാറാകുന്ന മക്കൾക്കു കടപ്പാടുകളും ഉത്തരവാദിത്വങ്ങളും ഉണ്ട്. എന്ന കാര്യവും വിസ്മരിക്കരുത്. അവനെ കൈകൊൾക, വിശ്വസിക്കുക, അനുഭവിക്കുക, അനുസരിക്കുക, പ്രവർത്തിക്കുക. നാം ദൈവമക്കൾ എന്ന് ബോധ്യം ഉള്ളവരോ?

5. അബ്രഹാമിന്റെ മക്കൾ (ഗലാ. 3: 7)

അബ്രഹാം ദൈവത്തിൽ വിശ്വസിച്ചു അതു അവന് നീതിയായികണക്കിട്ടു. അതുകൊ

ണ്ട് വിശ്വാസികൾ അത്രെ അബ്രഹാമിൻെറ മക്കൾ"

അബ്രഹാം വിശ്വാസികളുടെ പിതാവും വിശ്വാസികൾ അബ്രഹാമിൻെറ മക്കളും ആകുന്നു. വിശ്വാസത്തിൻെറ പൂർത്തീകരണം പ്രവർത്തിയിലൂടെയാണെന്ന് അബ്രഹാം പഠിപ്പിച്ചു. വിശ്വാസം പ്രവർത്തനമായി മാറിയപ്പോൾ അതു നീതിക്കായി കണക്കിട്ടു. പിശാചുക്കൾക്കും വിശ്വാസം ഉണ്ട്. പക്ഷെ അവ ദൈവപ്രവൃത്തിയായി മാറാത്തതിനാൽ അവ നീതിക്കായിത്തീരുന്നില്ല.

നാം വെറും വിശ്വാസികളോ, അതോ അബ്രഹാമ്യസന്തതികളായി പ്രവൃത്തിയാൽ വിശ്വാസം അർത്ഥപൂർണ്ണമാക്കുന്നവരോ?

**6. ജഡപ്രകാരം ജനിച്ചമക്കൾ (റോമ. 9: 8)**

ജഡപ്രകാരം ജനിച്ചമക്കൾ അല്ല ദൈവത്തിൻെറ മക്കൾ വാഗ്ദത്തപ്രകാരം ജനിച്ച മക്കളെയത്രേ സന്തതി എന്ന് എണ്ണുന്നു"

നാം വെറും ജഡീകസന്തതികളോ., അതോ വാഗ്ദത്തസന്തതികളോ?

**7. കോപത്തിൻെറ മക്കൾ (എഫേ. 2: 3)**

"അവരുടെയിടയിൽ നാം എല്ലാവരും മുമ്പെ ജഡമോഹങ്ങളിൽ നടന്നു ജഡത്തിനും മനോവികാരങ്ങൾക്കും ഇഷ്ടമായതു ചെയ്തും കൊണ്ടു മറ്റുള്ളവരെപ്പോലെ പ്രകൃതിയാൽ കോപത്തിൻെറ മക്കൾ ആയിരുന്നു"

അതിക്രമങ്ങളാലും പാപങ്ങളാലും മരിച്ചവർ, ജഡമോഹങ്ങളിൽ നടന്നു ജഡീകഇഷ്ടങ്ങൾക്കും മനോവികാരങ്ങൾക്കും മാത്രം അടിമകളായി ജീവിക്കുന്നവർ കോപത്തിൻെറ മക്കൾ ആകുന്നു. ജഡീക ഇഷ്ടങ്ങൾക്കും സ്വന്തമനോവികാരങ്ങൾക്കും മാത്രം പ്രാധാന്യം നൽകിജീവിക്കുന്ന കോപമക്കളോ, ദൈവഹിതം ആരായുന്ന ദൈവമക്കളോ നാം?

**8. അനുസരണക്കേടിൻെറ മക്കൾ (എഫേ. 2: 2)**

"അവയിൽ നിങ്ങൾ മുമ്പെ ഈ ലോകത്തിൻെറ കാലഗതിയെയും ആകാശത്തിലെ അധികാരത്തിനും അനുസരണക്കേടിൻെറ മക്കളിൽ ഇപ്പോൾ വ്യാപരിക്കുന്ന ആത്മാവിനും അധിപതിയായവനെയും അനുസരിച്ചു നടന്നു.

അതിക്രമങ്ങളാലും പാ  ളാലും മരിച്ച് ഈ ലോകത്തിന് അധിപതിയായ പിശാചിൻെറ ആജ്ഞാനുവർത്തികളായി ജീവിക്കുന്നവർ അനുസരണക്കേടിൻെറ മക്കളാണ്. അവരെ ക്രിസ്തുവിൻെറ ക്രൂശുമരണത്താൽ ഉയർപ്പിച്ചു. നാം വീണ്ടും അനുസരണക്കേടിൻെറ മക്കളോ? ക്രൂശിൻെറ സാക്ഷികളോ?

**9. ദൈവത്തിൻെറ നിഷ്ക്കളങ്കമക്കൾ (ഫിലി.2. 14)**

"വക്രതയും കോട്ടവുമുള്ള തലമുറയുടെ നടുവിൽ നിങ്ങൾ അനിന്ദ്യരും പരമാർത്ഥികളും ദൈവത്തിൻെറ നിഷ്കളങ്കമക്കളും ആകേണ്ടതിന് എല്ലാ പിറുപിറുപ്പും വാദവും കൂടാതെ ചെയ്‌വിൻ"

വക്രതയും കോട്ടവുമുള്ള ഈ തലമുറയിൽ ദൈവത്തിൻെറ നിഷ്കളങ്കമക്കളായി ജീവിക്കുവാൻ പ്രയാസങ്ങൾ ഏറെയാണെങ്കിലും ദൈവത്തിൻെറ നിഷ്കളങ്കമക്കളായിജീവിക്കുവാൻ ആവശ്യപ്പെടുന്നു. നാം ഈ തലമുറയിൽ വക്രതയുടെ വക്താക്കളോ? നിഷ്കളങ്കതയുടെ നിർമ്മല ശിഷ്യരോ?

**10. പിശാചിൻെറ മക്കൾ (1 യോഹ. 3: 10, 11)**

"ദൈവത്തിൻെറ മക്കൾ ആരെന്നും, പിശാചിൻെറ മക്കൾ ആരെന്നും ഇതിനാൽ തെളിയുന്നു. നീതി പ്രവർത്തിക്കാത്തവൻ ആരും സഹോദരനെ സ്നേഹിക്കാത്തവനും ദൈവത്തിൽ നിന്നുള്ളവനല്ല".

പിശാചിൻെറ മക്കൾ നീതി പ്രവർത്തിച്ച ഹാബേലിനെ കൊല്ലുന്ന അസൂയക്കാരാണ്. അവൻെറ പ്രവൃത്തികൾ നീതിയുള്ളതാകയാൽ അനീതിയുള്ള കായീന് അവ സുഖമായില്ല. അസൂയയും അതോടനുബന്ധിച്ചുള്ള അനീതി പ്രവൃത്തികളും പിശാചിൻെറ മക്കളെകാണിക്കുന്നു. നാം നീതിയുടെ മക്കളോ? എങ്കിൽ ദൈവമക്കൾ. അസൂയയുടെ പ്രവർത്തരോ എങ്കിൽ പിശാചിൻെറ മക്കൾ. സ്വയം വിലയിരുത്തുക ●

# വാർത്തകൾ



# അജപാലപ്രമുഖന് ആയിരങ്ങളുടെ അന്ത്യാഞ്ജലി

ആലുവ: കണ്ണീരിൻെറ ചാറ്റൽമഴയോടെ ആയിരങ്ങൾ തങ്ങളുടെ പിതാവിന് യാത്രാമൊഴി നല്കി. 'പരിശുദ്ധപിതാവേ സമാധാനത്തോടെ പോവുക' എന്ന് ആശംസകളോടെ ഭാരതത്തിൻെറ നാനാഭാഗത്തുനിന്നും വന്നെത്തിയ ജനസഞ്ചയം കബറടക്ക ശുശ്രൂഷകളിൽ ക്ഷമാപൂർവം പങ്കെടുത്തു.

ആയിരം പൂർണ്ണചന്ദ്രന്മാരെ കണ്ട സംതൃപ്തിയും മൂന്നു പതിറ്റാണ്ട് നീണ്ട മഹാപുരോഹിതസ്ഥാനവും ആയിരങ്ങളുടെ മനസ്സിൽ സ്നേഹത്തിൻെറ പൂമഴപെയ്യിച്ച വാത്സല്യവും 1997 സെപ്റ്റംബർ മാസം 29–ാം തിയതി രാത്രി 8.30നു മിഴിചിമ്മിയടഞ്ഞു. ഓർമ്മകളിൽ ഒരു തേങ്ങലായ് നിറയുന്ന ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രപ്പോലീത്ത ശയ്യാവലംബിയായി ഏതാനും നാൾ കോലഞ്ചേരി മിഷൻ ആശുപത്രിയിൽ ആയിരുന്നു.



കാലംചെയ്ത ഡോ. ഫിലിപ്പോസ് മാർ തേയോഫിലോസ് മെത്രാപ്പോലീത്തായുടെ കബറടക്കശുശ്രൂഷ പ. കാതോലിക്കാ ബാവായുടെ മുഖ്യകാർമ്മികത്വത്തിൽ ആരംഭിച്ചപ്പോൾ

കോലഞ്ചേരിയിൽ നിന്ന് തൃക്കുന്നത്ത് സെമിനാരിയിലേക്കു കൊണ്ടുപോയ മൃതദേഹം ഏകദേശം പതിനൊന്നുമണിയോടെ നഗരി

(ശേഷം 34–ാം പേജിൽ)

# സ്വാതന്ത്ര്യ സുവർണ്ണജൂബിലി ആഘോഷിച്ചു

പത്തനംതിട്ട: സ്വാതന്ത്ര്യസമര സേനാനികളുടെ അനുഗ്രഹാശിസ്സുകൾ സ്വീകരിച്ചുകൊണ്ട്, ഭാരതത്തെ ശക്തിപ്പെടുത്തുവാനും സാമൂഹ്യതിൻമകൾക്കും അഴിമതിക്കും എതിരെ പോരാടുവാനും എ. സി. ജോസ് എം. പി യുവജനങ്ങളെ ആഹ്വാനം ചെയ്തു.

ഓർത്തഡോക്സ് യുവജനപ്രസ്ഥാനം തുമ്പമൺ ഭദ്രാസനത്തിൻെറ ആഭിമുഖ്യത്തിൽ നടത്തിയ ഒരു വർഷം നീണ്ടു നിൽക്കുന്ന സ്വാതന്ത്ര്യ സുവർണ്ണജൂബിലി ആഘോഷങ്ങൾ ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം.

ഇന്ത്യ ഒരു പരമാധികാരമതനിരപേക്ഷ ജനാധിപത്യ റിപ്പബ്ളിക് എന്ന നിലയിൽ നീതി, സ്വാതന്ത്ര്യം, സമത്വം, സാഹോദര്യം എന്നിവ നിലനിർത്തുകയും രാഷ്ട്രത്തിൻെറ ഐക്യവും അവിഭാജ്യതയും നാം ഉറപ്പാക്കണമെന്നും അദ്ദേഹം പറഞ്ഞു.



യുവജനപ്രസ്ഥാനം തുമ്പമൺ ഭദ്രാസനത്തിൻെറ സ്വാതന്ത്ര്യ സുവർണ്ണ ജൂബിലി ആഘോഷങ്ങൾ എ. സി. ജോസ് എം. പി. ഉദ്ഘാടനം ചെയ്യുന്നു

.ദൈവം മനുഷ്യനു നൽകിയ വരദാന മാണു സ്വാതന്ത്ര്യം. സ്വാതന്ത്ര്യത്തിൻെറ സുവർണ്ണ

ജൂബിലി ആഘോഷിക്കുന്ന ഈ ചരിത്രമുഹൂർത്തത്തിൽ നാം അഭിമാനം കൊളളണമെന്നും നമുക്കു ലഭിച്ചിരിക്കുന്ന സ്വാതന്ത്ര്യം 'ദൈവദാന'മാണെന്നും യോഗത്തിൽ അദ്ധ്യക്ഷത വഹിച്ച ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാ പ്പോലീത്താഅഭിപ്രായപ്പെട്ടു.

സമാധാനവും സമൃദ്ധിയും വിളയാടുന്ന ഉറച്ചരാജ്യം ദർശിച്ച രാഷ്ട്രശില്പികളുടെ സ്വപ്നങ്ങൾ യാഥാർഥ്യമാവട്ടെ എന്നു ഡോ: യുയാക്കിം മാർ കൂറിലോസ് എപ്പിസ്കോപ്പാ ആശംസിച്ചു.

സ്വാതന്ത്ര്യസമരസേനാനികളായ ഐ. ഇടിക്കുള, സി. എം. നൈനാൻ, പി. ജി. ഏബ്രഹാം, കെ. സി. ജേക്കബ് എന്നിവരെ ഡോ. യുയാക്കിം മാർ കൂറിലോസ് എപ്പിസ്കോപ്പാ പൊന്നാടയണിയിച്ചു. രക്തദാനസേനയുടെ ലിസ്റ്റ് ചടങ്ങിൽ ഫിലിപ്പോസ് മാർ യൗസേബിയോസ് മുനിസിപ്പൽ ചെയർമാൻ പി. മോഹൻ രാജിനു കൈമാറി.

പ്രൊഫ. പി. കെ കുര്യൻ മുഖ്യപ്രഭാഷണം നടത്തി. പി. മോഹൻരാജ് , ഫാ. കെ. വി. പോൾ, ഫാ. പി. എസ്സ്. ജോർജ്, ഫാ. പി. ജി. മാത്യൂസ് എന്നിവർ പ്രസംഗിച്ചു. ●

## 150 - ാം ചരമവാർഷികം

**അടൂർ:** മലയാള ഭാഷയിൽ ബൈബിൾ ഇദം പ്രഥമമായി പരിഭാഷപ്പെ[illegible]ുകയും അടൂർ കണ്ണംകോട് ഓർത്തഡോക്സ് പള്ളിയിൽ അന്ത്യവിശ്രമം കൊള്ളുകയും ചെയ്യുന്ന കായംകുളം ഫിലിപ്പോസ് റമ്പാച്ചന്റെ 150 - ാം ചരമ വാർഷികം വിവിധ ക്രൈസ്തവ ഇടവകകളുടെ സഹകരണത്തിൽ കണ്ണംകോട് പള്ളിയിൽ കൊണ്ടാടുന്നതിന് വികാരി ഫാ. ജേക്കബ് ജോർജിന്റെ അദ്ധ്യക്ഷതയിൽ കൂടിയ ഇടവകപൊതുയോഗം തീരുമാനിച്ചു.

ആഘോഷങ്ങളുടെ നടത്തിപ്പിന് മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ (രക്ഷാധികാരി) ഫാ. ജേക്കബ് ജോർജ് (പ്രസിഡൻറ്) ഫാ. സി. ജി. ഗീവർഗ്ഗീസ്, ഫാ. സി. തോമസ് അറപ്പുരയിൽ (വൈസ് പ്രസിഡൻറുമാർ) , പ്രൊഫ. ഡി. കെ. ജോൺ (ജനറൽ കൺവീനർ), ടി. തോമസ് (ജോയിൻറ് കൺവീനർ), പ്രൊഫ. വർഗ്ഗീസ് പേരയിൽ (ഫിനാൻസ്), ജോസ് വി. കോശി (പബ്ലിസിറ്റി),മാത്യു വീരപ്പള്ളി (പ്രോഗ്രാം), അലക്സാണ്ടർ മടവിള ( റിസപ്ഷൻ), ബേബി ജോൺ (ഫുഡ് & അക്കോമഡേഷൻ), ഇമ്മാനുവേൽഫിലിപ്പ് (ഓഫീസ് സെക്രട്ടറി) എന്നിവരെ തെരഞ്ഞെടുത്തു. ●

*( 33-ാം പേജിൽ. നിന്നു തുടർച്ച........)*

കാണിക്കൽ ആരംഭിച്ചു. ആലുവ നഗരത്തെ ശോകസാന്ദ്രമാക്കിയ വിലാപയാത്രയിൽ വൈദികരും കന്യാസ്ത്രികളും വൈദിക വിദ്യാർത്ഥികളും സഭാമക്കളും അടങ്ങിയ ഒരു വലിയ ജനസമൂഹം പങ്കെടുത്തു. സഭാവിശ്വാസികൾക്കു പുറമേ ജീവിതത്തിന്റെ സമസ്ത മേഖലകളിലും പെട്ടവർ നഗരികാണിക്കൽ ശുശ്രൂഷയിൽ സംബന്ധിച്ചു.

കടകമ്പോളങ്ങൾ അടച്ച് നഗരം ആദരപൂർവ്വം തങ്ങളുടെ പിതാവിന് യാത്രചൊല്ലി.

മരണത്തിന്റെ കറുത്ത ശീലയിൽ പ്രത്യാശയുടെ വനജ്യോത്സനകൾ കൊണ്ട്, അലങ്കരിച്ച രഥത്തിൽ ജീവിതചൈതന്യം തുടിക്കുന്ന പിതാവിന്റെ ഭൗതിക ശരീരം ഒരു നോക്കു കാണുന്നതിന് വീഥികൾക്കിരുവശവും മട്ടുപ്പാവുകളിലും ഉച്ചവെയിലിന്റെ കാഠിന്യവും അവഗണിച്ച് ജനം കാത്തു നിന്നു.

നഗരികാണിക്കൽ കഴിഞ്ഞ് തൃക്കുന്നത്ത് സെമിനാരിയിൽ എത്തി രണ്ടുമണിക്ക് കബറടക്ക ശുശ്രൂഷയുടെ അവസാനക്രമം ആരംഭിച്ചു. പ്രത്യേകം ഒരുക്കിയ പന്തലിലും പരിസരത്തും ജനം തിങ്ങി നിറഞ്ഞു. 'പുശ്ബശ്ലോമോ' ഇമ്പമാർന്ന സ്വരത്തിൽ ഉതിർന്നു വീണപ്പോൾ സ്നേഹവാത്സല്യം അനുഭവിച്ച അജഗണങ്ങൾ അശ്രു വാർത്തു. "ഞാൻ വസിച്ച ദേവാലയമെ സമാധാനത്തോടെ വസിക്കുക" എന്ന് വാക്യത്തിന് പ്രതിവാക്യമായി "ദേവാലയത്തിന്റെ അലങ്കരമായിരുന്ന പരിശുദ്ധ പിതാവേ സമാധാനത്തോടെ പോവുക" എന്ന പ്രതിവാക്യം ഉച്ചരിച്ചപ്പോൾ ശിഷ്യഗണങ്ങൾ വിതുമ്പി കരഞ്ഞു.

ശുശ്രൂഷകളുടെ അന്ത്യത്തിൽ അംശവസ്ത്രങ്ങളോടും സീബാ, അംശവടി തുടങ്ങിയ സ്ഥാന ചിഹ്നങ്ങളോടും കൂടി കബറിൽ ഇറക്കി വച്ച് ഭൗതികശരീരത്തിൽ അവസാനധൂപാർപ്പണവും നടത്തി. സുഗന്ധവാഹിയായി ജീവിച്ച പിതാവിന് സുഗന്ധ വാസനയായി കുന്തിരിക്കം കൊണ്ട് കബർ നിറച്ചു

പരിശുദ്ധ കാതോലിക്ക ബാവാ, നിയുക്ത കാതോലിക്കാ തോമസ് മാർ തിമോത്തിയോസ്, ഗീവർഗീസ് മാർ ദീയസ്ക്കോറോസ്, മാത്യൂസ് മാർ എപ്പിപ്പാനിയോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസ്യോസ്, പൗലോസ് മാർ മിലിത്തിയോസ്, കുര്യാക്കോസ് മാർ ക്ലീമ്മിസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഗീവർഗീസ് മാർ കൂറിലോസ്, പൗലോസ് മാർ പക്കോമിയോസ്, ഡോ. യാക്കോബ് മാർ ഐറേനിയോസ്, ഡോ. തോമസ് മാർ അത്തനാസിയോസ്, എബ്രഹാം മാർ സേവേറിയോസ് , കൽദായ മെത്രാപ്പോലീത്ത ഡോ. മാർ അപ്രേം, കർദ്ദിനാൾ മാർ ആൻറണി പടിയറ തുടങ്ങിയവരും രാഷ്ട്രീയ, സാമുദായിക, സാംസ്ക്കാരിക നേതാക്കളും ആദരാഞ്ജലികളർപ്പിക്കാൻ എത്തിയിരുന്നു. ●


'മലങ്കരസഭ' മാനേജിംഗ് എഡിറ്ററായി നിയമിതനായ ഡീ. റ്റി. എ. ഇടയാടി

## മദ്ധ്യസ്ഥ പ്രാർത്ഥനാദിനം ആചരിച്ചു

മലങ്കര ഓർത്തഡോക്സ് സഭ പതിവുപോലെ ഇക്കൊല്ലവും സെപ്റ്റംബർ '7' ഞായർ മദ്ധ്യസ്ഥ പ്രാർത്ഥനാ ദിനമായി ആചരിച്ചു. അന്നേദിവസം എല്ലാ പള്ളികളിലും വിശുദ്ധ കുർബ്ബാനയ്ക്കു ശേഷം, ധ്യാനയോഗവും, മദ്ധ്യസ്ഥ പ്രാർത്ഥനയും നടത്തി. പ്രാർത്ഥിച്ച് ആശ്വാസം നേടുന്നതിനും, പ്രാർത്ഥിച്ച് ആശ്വാസം പകരുന്നതിനുമായി നമ്മുടെ സഭയിലെ പ്രാർത്ഥനാ യോഗങ്ങളുടെ ആഭിമുഖ്യത്തിൽ ക്രമീകരിച്ചിരുന്ന മദ്ധ്യസ്ഥ പ്രാർത്ഥനായോഗങ്ങളിൽ സഭയ്ക്കും, സമൂഹത്തിനും വേണ്ടിയും ഇടവകകൾക്കും, കുടുംബങ്ങൾക്കും, വ്യകക്തികൾക്കും വേണ്ടിയും, സഭയിൽ പൂർണ്ണമായ യോജിപ്പും സമാധാനവും ഉണ്ടാകുന്നതിനു വേണ്ടിയും പ്രത്യേകം പ്രാർത്ഥനകൾ നടത്തി.

## "പാരീഷ് മിഷൻ"

ഓർത്തഡോക്സ് വൈദിക സെമിനാരിയുടെ ആഭിമുഖ്യത്തിൽ 1997 ഡിസംബർ 28 മുതൽ '98 ജനുവരി 1 വരെ പാരീഷ്മിഷൻ നടത്തുന്നതാണ്.

സുവിശേഷപ്രസംഗം, ഗാനശുശ്രൂഷ, ഗാനപരിശീലനം, വിശ്വാസപഠനക്ലാസ്സുകൾ, കൗൺസിലിംഗ്, മദ്ധ്യസ്ഥപ്രാർത്ഥന, ഭവനസന്ദർശനം, എന്നിവയ്ക്ക് സെമിനാരി അദ്ധ്യാപകരും വൈദിക വിദ്യാർത്ഥികളും നേതൃത്വം നൽകുന്നതാണ്. താല്പര്യമുള്ള ഇടവകകൾ തോമസ്കുട്ടി റ്റി., പാരീഷ്മിഷൻ സെക്രട്ടറി, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, പി. ബി. നമ്പർ: 98, കോട്ടയം-1 എന്ന വിലാസത്തിൽ ബന്ധപ്പെടുക.

## വാർഷിക പൊതുയോഗം

തുമ്പമൺ ഭദ്രാസനത്തിന്റെ 1996 – 97ലെ വാർഷിക പൊതുയോഗം, ഇടവക മെത്രാപ്പോലീത്താ ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ആഗസ്റ്റ് 30 -ന് പത്തനംതിട്ട കാതോലിക്കേറ്റ് കോളജിൽ കൂടി. 1996 – 97 ലെ വാർഷികറിപ്പോർട്ടും, വരവ് - ചെലവ് കണക്കുകളും, 52,92,150 രൂപാ വരവും അത്രയുംതന്നെ ചെലവും പ്രതീക്ഷിക്കുന്ന 1997 – '98 ലെ ബജറ്റും പാസ്സാക്കി. മാർ പീലക്സിനോസ് ഐ. റ്റി. സി. , മൈലപ്ര, മാർയൗസേബിയോസ് ഐ. റ്റി. സി. കൈപ്പട്ടൂർ റവ. ഫാ. പി. എ. സാമുവേൽ ഐ. റ്റി. സി. തണ്ണിത്തോട, ഡാനിയേൽ മാർ പീലക്സിനോസ് മെമ്മോറിയൽ ബിൽഡിംഗ്, സെൻറ് തോമസ് ബുക്ക് ഡിപ്പോ എന്നീ ഭദ്രാസനം വകസ്ഥാപനങ്ങളുടെ റിപ്പോർട്ടും കണക്കുകളും ബ ജറ്റും അതത് സ്ഥാപനങ്ങളുടെ സെക്രട്ടറിമാർ അവതരിപ്പിച്ചത് പൊതുയോഗം അംഗീകരിച്ചു. വൈദിക സേവന വേതന പദ്ധതി കേന്ദ്ര നിർദ്ദേശ പ്രകാരം നടപ്പിലാക്കുവാൻ, പൊതുയോഗം ഭദ്രാസന സെക്രട്ടറി, ഫാ. റൈറ്റസ് ജോർജ് കൺവീനറായി ഒരു കമ്മറ്റിയെ നിയോഗിച്ചു. ഭദ്രാസനത്തിലെ യുവവൈദികർ നേതൃത്വം നൽകുന്ന 'സെൻറ് ബേസിൽ ഗോസ്പൽ ടീമി'ന് പൊതുയോഗത്തിന്റെ അംഗീകാരം ലഭിച്ചു. പ്രൊഫ. കെ. ജെ. മാത്യു, ബ്രൂസ് തടത്തിൽ, റ്റി. പി. ജോർജ്, എന്നീ കൗൺസിൽ അംഗങ്ങൾ പ്രമേയങ്ങൾ അവതരിപ്പിച്ചു. ഫാ. വറുഗീസ് മാത്യു സ്വാഗതവും ഫാ. എം. ജി. മത്തായി കൃതജ്ഞതയും പറഞ്ഞു. യോഗത്തിൽ 225 പ്രതിനിധികൾ സംബന്ധിച്ചിരുന്നു.

## ഓർത്തഡോക്സ് യുവജനപ്രസ്ഥാനം സാഹിത്യശില്പശാല സംഘടിപ്പിക്കുന്നു

**കോട്ടയം:** ഓർത്തഡോക്സ് ക്രൈസ്തവ യുവ ജനപ്രസ്ഥാനത്തിൻെറ ആഭിമുഖ്യത്തിൽ നവംബർ 7, 8, 9 തീയതികളിൽ തിരുവല്ലായിൽ സാഹിത്യശില്പശാല സംഘടിപ്പിക്കുന്നു. കഥ, കവിത, നോവൽ, ലേഖനം എന്നീ ഭാഗങ്ങളിൽ രചനാ പരിശീലനവും മാർഗനിർദ്ദേശവും നൽകും. പ്രശസ്ത സാഹിത്യകാരന്മാർ ശില്പശാലയ്ക്ക് നേതൃത്വം നൽകും. യുവജനപ്രസ്ഥാനം കേന്ദ്രകമ്മറ്റിയുടെ ആഭിമുഖ്യത്തിൽ സംഘടിപ്പിക്കുന്ന ശില്പശാലയ്ക്ക് യുവജനപ്രസ്ഥാനം നിരണം ഭദ്രാസനമാണ് ആതിഥേയത്വം വഹിക്കുന്നത്. പങ്കെടുക്കാൻ താല്പര്യമുള്ളവർ ഒക്ടോബർ 25-നു മുൻപ് കോ-ഓർഡിനേറ്റർ, സാഹിത്യശില്പശാല, ഓർത്തഡോക്സ് യുവജന പ്രസ്ഥാനം, സെൻറ് പോൾസ് മിഷൻ ട്രെയിനിംഗ് സെൻറർ, മാവേലിക്കര, പിൻ: 690 103 എന്ന വിലാസത്തിൽ അപേക്ഷിക്കുക. ●

## മാർ ഐറേനിയസിന് മദ്രാസ് ചുമതല

**മദ്രാസ്:** കാലം ചെയ്ത സഖറിയാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ഭദ്രാസന ചുമതല കാതോലിക്കാ ബാവായുടെ നിർദ്ദേശപ്രകാരം നിർവ്വഹിക്കുന്നതിന് പ. സുന്നഹദോസിൻെറ തീരുമാനപ്രകാരം പ. ബാവാ യാക്കൂബ് മാർ ഐറേനിയോസ് തിരുമേനിയെ ചുമതലപ്പെടുത്തി. ആഗസ്റ്റ് 1-ന് അദ്ദേഹം ചാർജെടുത്തു. അരമന മാനേജരായി സി. എം. ഫീലിപ്പോസ് കോറെപ്പിസ്ക്കോപ്പായെ പ. ബാവാ നിയമിച്ചു. അരമന ഫോൺ നമ്പർ: 044-6425070. ●

## അഗതി മന്ദിരത്തിൽ ഓണസദ്യ

യുവജനപ്രസ്ഥാനം ചെങ്ങന്നൂർ ഭദ്രാസന കമ്മറ്റിയുടെ ചുമതലയിൽ കുറ്റൂർ സ്നേഹ സദനത്തിലെ അന്തേവാസികൾക്ക് ഓണസദ്യ നടത്തി. ഭദ്രാസനാധിപൻ അഭിവന്ദ്യ തോമസ് മാർ അത്തനാസ്യോസ് ഓണസന്ദേശം കൊടുത്തു. ഫാ. ഗീവറുഗീസ് ജോൺ മദർതെരേസയുടെ വേർപാടിൽ അനുശോചനപ്രമേയം അവതരിപ്പിച്ചു. അഗതിമന്ദിരം ഡയറക്ടർ ഫാ. ഏലിയാസ് തേക്കനാൽ പ്രവർത്തനങ്ങൾ വിശദീകരിച്ചു. വെരി. റവ. പി.ജി. ജോർജ് കോർ എപ്പിസ്കോപ്പാ യുവജനവാരപ്രവർത്തനങ്ങൾ ഉദ്ഘാടനം ചെയ്തു. ഫാ. തോമസ് തേക്കിൽ, ഫാ. ജോൺ വറുഗീസ്, ഫാ. ഫിലിപ്പ് ജേക്കബ്, എന്നിവർ ആംശസകൾ അർപ്പിച്ചു. സെക്രട്ടറി ജേക്കബ് ഉമ്മൻ കൃതജ്ഞത പ്രകാശിപ്പിച്ചു. ●

## സെർച്ച് '97

**പത്തനംതിട്ട:** സെൻറ് ബേസിൽ ഗോസ്പൽ ടീമിൻെറയും തുമ്പമൺ ഭദ്രാസന യൂത്ത് ലീഗിൻെറയും ആഭിമുഖ്യത്തിൽ പത്തനംതിട്ട ബേസിൻ അരമനയിൽ വച്ച് സ്വാതന്ത്ര്യ സുവർണ്ണ ജൂബിലിയുടെ ഭാഗമായി ഏകദിനക്യാമ്പ് സെപ്റ്റംബർ 16 – ന് നടന്നു. 'സ്വാതന്ത്ര്യത്തിൻെറ നാനാർത്ഥങ്ങൾ' എന്ന വിഷയത്തെ ഡോ. ജോസ് പാറക്കടവിലും 'ബദൽദേശിയതയുടെ പ്രതിമുഖങ്ങൾ' എന്ന വിഷയത്തെ ഡീ. ബിനോജി മാത്യുവുംഅവതരിപ്പിച്ചു. ക്യാമ്പംഗങ്ങൾ സജീവമായി സംവാദത്തിൽ പങ്കെടുത്തു. സെൻറ് ബേസിൽ ഗോസ്പൽ ടീമിൻെറ സംഗീതശുശ്രൂഷയും ക്യാമ്പിന് പ്രത്യേകമായ അനുഭൂതി പകർന്നു. ●

## മണിപ്പാലിൽ റിട്രീറ്റും കോൺഫ്രൻസും

സഭാംഗങ്ങളായ അനേകം വിദ്യാർത്ഥിനി വിദ്യാർത്ഥികളും ഉദ്യോഗസ്ഥരും ഉൾപ്പെടുന്ന മണിപ്പാൽ യൂണിയൻ ക്രിസ്ത്യൻ കോൺഗ്രിഗേഷൻെറ വാർഷികധ്യാനവും ഏകദിനസമ്മേളനവും സെപ്റ്റംബർ 21-നു ഞായറാഴ്ച നടന്നു. ഫാ. ഡോ. ജേക്കബ് കുര്യൻ നേതൃത്വം നൽകി. ചർച്ചകൾക്ക് ഡോ. ജോസഫ് തോമസ്, പി. ഐ. ജോർജ്, തോമസ് പായിക്കാട്, എബ്രഹാം സാമുവേൽ, ശോഭാ ചെറിയാൻ, എ. എൻ. തോമസ്, സിന്ധു കുരുവിള, സൗമ്യാ എന്നിവർ നേതൃത്വം കൊടുത്തു. ശ്രീ. മാത്യു എബ്രഹാം, വി. ഐ. ജോർജ്, അജി ജോർജ്, ഡോ. ജോൺഅലക്സാണ്ടർ എന്നിവരായിരുന്നു മുഖ്യ സംഘാടകർ. ●

## കശ്ശീശാ പട്ടം നൽകി

ശ്രേഷ്ഠ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനി അദ്ദേഹത്തിൻെറ സെക്രട്ടറിയായി ദീർഘകാലം സേവനം അനുഷ്ഠിച്ച തണ്ണിത്തോട് തെക്കിനേത്ത് വിൽസൺ മാത്യൂ ശെമ്മാശന് സെപ്റ്റംബർ 23 -ാം തീയതി തണ്ണിത്തോടു സെ. ആൻറണീസ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് കശ്ശീശാ പട്ടം നൽകി. ●

## വൈദിക ചരമം

### ക്രിസ്ററഫോറസ്സ് റമ്പാൻ



പത്തനംതിട്ട: ധ്യാന ഗുരുവും മൈലപ്ര മാർ കുറിയാക്കോസ് ആശ്രമം ട്രസ്റ്റിയും മുൻ സുപ്പീരിയറുമായിരുന്ന ക്രിസ്ററഫോറസ്സ് റമ്പാൻ (71) അന്തരിച്ചു. സംസ്കാരം സെപ്റ്റംബർ 14 -ന് കൊന്നപ്പാറ സെൻറ് പീറ്റേഴ്സ് ഓർത്തഡോക്സ് പള്ളിയിൽ പ. കാതോലിക്കാ ബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിൽ നടന്നു.

മാന്നാർ - കടപ്ര മണലേൽ മഠത്തിൽ കുടുംബാംഗമായ അദ്ദേഹം സ്കൂൾ വിദ്യാഭ്യാസത്തിനുശേഷം മുളന്തുരുത്തി കർമ്മേൽ ദയറായിൽ സ്ലീബാദാസ സമൂഹ സ്ഥാപകനായ പത്രോസ് മാർ ഒസ്താത്തിയോസിൻെറയും തുടർന്ന് അട്ടച്ചാക്കൽ മാത്യൂസ് റമ്പാൻെറയും ശിഷ്യത്വത്തിൽ പ്രേഷിത പ്രവർത്തന പരിശീലനം നടത്തുകയും വൈദിക പഠനത്തിനുശേഷം വൈദികപട്ടമേൽക്കുകയും ചെയ്തു. 1987 -ൽ പ. ബസ്സേലിയോസ് മാർത്തോമാ, മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ റമ്പാൻ സ്ഥാനം നൽകി.

അട്ടച്ചാക്കൽ സെൻറ് ജോർജ് ഹൈസ്കൂൾ അദ്ധ്യാപകൻ, അട്ടച്ചാക്കൽ ഹൈസ്കൂൾ മാനേജർ, തുമ്പമൺ ഭദ്രാസന സെക്രട്ടറി, പത്തനംതിട്ട കാതോലിക്കേറ്റ് കോളേജ് ഗവേണിംഗ് ബോർഡംഗം എന്നീ നിലകളിൽപ്രവർത്തിച്ചിട്ടുണ്ട്.

### ഫാ. സി. സി. സ്കറിയാ



കൂരോപ്പട: മലങ്കര ഓർത്തഡോക്സ് സഭയിലെ സീനിയർ വൈദികരിലൊരാളായ ഫാ. സി. സി. സ്കറിയാ (കരോട്ടച്ചൻ- 82) സെപ്റ്റംബർ 11 -ാം തീയതി നിര്യാതനായി. സംസ്കാരം സെപ്റ്റംബർ 13 -ന് പ. കാതോലിക്കാ ബാവായുടെ കാർമ്മികത്വത്തിൽ കൂരോപ്പട സെൻറ് ജോൺസ് ഓർത്തഡോക്സ് പള്ളിയിൽ നടന്നു. സെൻറ് ജോൺസ് പള്ളിയിൽ 51 വർഷം വികാരി സേവനമനുഷ്ഠിച്ച അദ്ദേഹം ആനിക്കാട് മാർഗ്രീഗോറിയോസ് പള്ളി സ്ഥാപക വികാരിയാണ്.

## സഭാ വിശേഷദിവസങ്ങൾ

ഒക്ടോബർ 19: സ്ലീബാ പെരുനാളിനു ശേഷം അഞ്ചാം ഞായറാഴ്ച. 22: ശക്രള്ള മാർ ബസ്സേലിയോസ് കാതോലിക്കാ ബാവായുടെ 233 -ാം ഓർമ്മ (കണ്ടനാടു പള്ളി). 23: അൽപായുടെ പുത്രനായ മാർയാക്കോബു ശ്ലീഹായുടെ ഓർമ്മ. 26: സ്ലീബാ പെരുനാളിനു ശേഷം ആറാം ഞായറാഴ്ച.

നവംബർ 1:സകല ശുദ്ധിമാൻമാരുടെയും ശുദ്ധിമതികളുടെയും സകല സഹദേൻമാരുടേയും സഹദാ സ്ത്രീകളുടെയും ഓർമ്മ. 2:കൂദോശ് ഈത്തോ ഞായറാഴ്ച. വിശുദ്ധ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 95 -ാം ഓർമ്മ (പരുമല പെരുന്നാൾ) കടവിൽ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ 90-ാം ഓർമ്മ. (ആലുവാ സെമിനാരി). 6: ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 31 -ാം ഓർമ്മ (ആലുവാ സെമിനാരി). 8: പ. ബസ്സേലിയോസ് മാർത്തോമ്മ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 1 -ാം ഓർമ്മ (കോട്ടയം കാതോലിക്കേറ്റ് അരമനചാപ്പൽ). 9: ഹൂദോശ് ഈത്തോ ഞായറാഴ്ച. 13: സ്വർണ്ണനാവുക്കാരനായ മാർ ഈവാനിയോസിൻെറ ഓർമ്മ, 14:മാർ പീലിപ്പോസ് ശ്ലീഹാ യുടെ ഓർമ്മ. 16: സ്കറിയായോടുള്ള അറിയിപ്പിൻെറ ഞായറാഴ്ച.





മലങ്കര ഓർത്തഡോക്സ് യുവജന പ്രസ്ഥാനം വൈസ് പ്രസിഡൻറായി തെരഞ്ഞെടുക്കപ്പെട്ട ഫാ. കെ. വി. പോളും, ജനറൽ സെക്രട്ടറിയായി നിയമിതനായ ഫാ. എം. ഡി. ജോൺ അയിരൂരും.

# സണ്ടേ സ്കൂൾ വാർത്തകൾ



## അദ്ധ്യാപിക പരിശീലനക്യാമ്പ്

ഓരോ ഭദ്രാസനത്തിലേയും അദ്ധ്യാപകർക്കുള്ള പരിശീലന ക്യാമ്പുകൾ സാധാരണയായി നടത്തിവരുന്നത് ഓണം, പൂജാ, എന്നീ അവധിക്കാലത്താണല്ലോ. മൂന്നു ദിവസം നീണ്ടുനിൽക്കുന്ന ക്യാമ്പിൽ വേദപുസ്തകം, സഭാചരിത്രം, ബാലമനഃശാസ്ത്രം, ബോധനരീതികൾ മാതൃകാക്ലാസ്സുകൾ, നിരൂപണക്ലാസ്സുകൾ എന്നിവയാണ് പഠനവിഷയങ്ങൾ. ഇവയെ സംബന്ധിച്ച് ആധികാരികമായി ക്ലാസ്സുകൾ എടുക്കുന്നത് വൈദീകസെമിനാരിഅദ്ധ്യാപകരും അതുപോലെ ഒരോരംഗത്തും പ്രഗൽഭരായ അദ്ധ്യാപകരുമാണ്. ക്യാമ്പിൻെറ അവസാനദിവസം ക്യാമ്പിൽ സംബന്ധിച്ചിട്ടുള്ളവർക്കുള്ള യോഗ്യതാ സർട്ടിഫിക്കറ്റുകളും വിതരണം ചെയ്യും.

ഈ ഓണഅവധിക്കാലത്ത് കോട്ടയം ഭദ്രാസനത്തിലെ ക്യാമ്പ് കോട്ടയം എം.ഡി. സെമിനാരി ഹൈസ്ക്കൂളിലും നിരണം ഭദ്രാസനത്തിലെ ക്യാമ്പ് വളഞ്ഞവട്ടം ഈസ്റ്റ് സെൻറ് മേരീസ് പള്ളിയിൽ വച്ചും നടന്നു. കോട്ടയം ക്യാമ്പിൽ വൈദീകസിമ്മനാരി അദ്ധ്യാപകരായ റവ. ഡോ. ബേബി വറുഗീസ്, റവ.ഡോ. കെ. ജെ. ഗബ്രിയേൽ, റവ.ഡോ. എം. ഒ. ജോൺ അഭിവന്ദ്യരായ മാത്യൂസ്മാർ സേവേറിയോസ് റവ. ഫാ. റ്റി .ജെ ജോഷ്വാ, റവ. ഫാ. വി എം. ഏബ്രഹാം എന്നിവരെ കൂടാതെ ശ്രേഷ്ഠ അദ്ധ്യാപകരായ വി. റ്റി. ചാക്കോ മാസ്റ്റർ, പി.സി. ചാക്കോ, സി.യു. മാത്യു, സി. ഇ. കുരുവിള തുടങ്ങിയവർ നേതൃത്വം നൽകി.

നിരണം ക്യാമ്പിൽ അഭിവന്ദ്യ പൗലോസ് മാർപക്കോമിയോസ് തിരുമേനി, റവ. ഫാ.റ്റി.ജെ.ജോഷ്വാ റവ.ഫാ. ഗീവറുഗിസ്ജോൺ, റവ. ഫാ. വറുഗീസ്മരത്തൂർ, റവ.ഫാ. ഓ. തോമസ്, ബ്രദർ അച്ചൻകുഞ്ഞ്, ശ്രീ.കെ.എം. ചാണ്ടപ്പിള്ള, പ്രൊഫ. വറുഗീസ്മാത്യു, പ്രൊഫ.ടൈറ്റസ് വർക്കി, റവ.ഫാ. കൂര്യൻ ഡാനിയേൽ ശ്രീ. ഏ. കെ. തോമസ്, ശ്രീ. സി. യു. മാത്യു, ശ്രീമതി ലതാ ബിന്നി തുടങ്ങിയവർ നേതൃത്വം നൽകി.

ഓരോസ്കൂളിൽ നിന്നും ഈരണ്ട് അദ്ധ്യാപകരാണ് ക്യാമ്പിൽ പങ്കെടുക്കുന്നത്. മുൻ പരിശീലനം നേടിയവർ വീണ്ടും പരിശീലന ക്യാമ്പിൽ സംബന്ധിക്കാൻ ഉദ്ദേശിക്കുന്നില്ല. ഓണാവധിക്ക് ക്യാമ്പ് നടക്കാത്ത ഭദ്രാസനങ്ങളിൽ പൂജാഅവധിക്കാലത്ത് ക്യാമ്പ് നടത്തിയിരിക്കും. എല്ലാ ക്യാമ്പുകൾക്കും വിജയാശംസകൾ നേർന്നു കൊള്ളുന്നു.

എന്ന് ഡയറക്ടർ ജനറൽ
റ്റി.ജെ. ജോഷ്വാഅച്ചൻ.

### പി.എച്ച്.ഡി. നേടി



'സംസ്ഥാനങ്ങളുടെ സാമ്പത്തിക പുരോഗതിയിൽ ദേശസാൽകൃത ബാങ്കുകളുടെ പങ്ക്' എന്ന വിഷയത്തിൽ ബീഹാർ മുസാഫർപൂർ ബാബാസഹേബ് ഭീംറാവ് അംബേദ്കർ യൂണിവേഴ്സിറ്റിയിൽ നിന്ന് ഡോക്ടറേറ്റ് നേടിയ പ്രൊഫ: തോമസ് ജോൺ മാമ്പറ (കാതോലിക്കേറ്റ് കോളേജ്, പത്തനംതിട്ട). അദ്ദേഹം നാഷണൽ കൗൺസിൽ ഓഫ് ചർച്ചസ് ( യൂത്ത്) എക്സിക്യൂട്ടീവ് കമ്മറ്റിയംഗം, യുവജന പ്രസ്ഥാനം തുമ്പമൺ ഭദ്രാസനസെക്രട്ടറി എന്നീ നിലകളിൽ സേവന മനുഷ്ഠിക്കുന്നുണ്ട്.

### ഫസ്റ്റ് റാങ്ക് നേടി



ഡൽഹി ജവഹർലാൽ നെഹ്റു യൂണിവേഴ്സിറ്റിയുടെ എം.എ, ലിംഗ്വിസ്റ്റിക്സ് പരീക്ഷയിൽ (1997) 76 ശതമാനം മാർക്കോടെ ഫസ്റ്റ് റാങ്ക് നേടിയ ചങ്ങനാശ്ശേരി ഗുഡ്ഷെപ്പേർഡ് സ്കൂൾ അദ്ധ്യാപിക അനില ഏലിയാസ്.

മൂവാറ്റുപുഴ മുടവൂർ പുതുശ്ശേരികുടുംബാംഗമായ അനില പഴഞ്ഞി എം. ഡി. കോളേജ് പ്രിൻസിപ്പൽ പ്രൊഫ: പി. സി. ഏലിയാസ്, കെ. എസ് ഇ. ബി. എക്സിക്യൂട്ടീവ് എഞ്ചിനീയർ സി. ഐ അന്നമ്മ എന്നിവരുടെ പുത്രിയാണ്.

## 13TH DEATH ANNIVERSARY

**18-10-1997**

**IN EVER LOVING MEMORY OF**

**OUR BELOVED BRIJMON**



*"Like an Angel he lived in this world*
*Loved by all those who knew him"*

**Mummy & Daddy**

Licence No. 475. 11th APRIL 1946. Registered No. KL KTM - 38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038



*Printed and Published by* Fr. T.G. Zacharia *for* Orthodox Viswasa Paripalana Samithy, Kottayam *at the* Catholicate Press, Kottayam-38 *Chief Editor* Rev. Dr. Jacob Kurian.